# മലങ്കര
# ഇടവകപത്രിക

പുസ്തകം ൨൩ | ൧൦൭൪. തോമ്മസ് 1[illegible] | ലക്കം ൧.

## വടക്കൻ കത്തു.

മാന്യ പത്രാധിപരെ! താങ്കളുടെ ശ്രമത്താൽ ഇടവകപത്രിക പരിഷ്കൃത രീതിയിൽ ഉദയത്തുമുതൽ അതിലേക്കു ചില ലേഖനങ്ങൾ എഴുതി അയച്ചുതരണമെന്നു പലപ്പോഴും ആഗ്രഹിച്ചിട്ടുണ്ടെങ്കിലും ഇതുവരെ സാധിക്കാഞ്ഞ എന്റെ നിർഭാഗ്യാവസ്ഥയെ പറ്റി പരിതപിക്കുന്നു. ഇപ്പോഴെങ്കിലും ഈ ലേഖനംകൊണ്ടു ആരംഭിപ്പാൻ ഇടയാക്കിയതിനുള്ള സ്തുതി ആർക്കു ഞാൻ കൊടുക്കേണ്ടു. ഇനിക്കുതന്നെ ആയാലെന്താ അതു ഒത്തപന്തിയല്ലെന്നു തോന്നുന്നുണ്ടെങ്കിൽ പത്രാധിപക്കുതന്നെ ഇരിക്കട്ടെ.

എന്റെ പത്രാധിപരെ! തെക്കൻകത്തുകൾ ഇടയ്ക്കിടെ താങ്കളുടെ പത്രത്തിൽ കാണുന്നതുപോലെ വടക്കൻകത്തുകൾ കൂടി കാണാത്തതു കത്തിനു തക്ക വർത്തമാനങ്ങൾ ഇവിടെ ഇല്ലാഞ്ഞല്ലാ കേട്ടോ. ഇവിടത്തെ കത്തുകൾ അയപ്പാൻ തുടങ്ങിയാൽ പത്രികയിൽ മറ്റു കാര്യത്തിനു സ്ഥലം കിട്ടുമോ എന്നെ സംശയമൊള്ളൂ. അങ്ങിനെയാണെങ്കിൽ ഇവിടത്തെ കത്തുകൾ ആരും അയച്ചുതരാത്തതു എന്തെന്നല്ലെ കേൾക്കേണ്ടതു. എന്തെല്ലാം കാര്യങ്ങൾ ഉണ്ടായാലും എഴുതി അയച്ചുതരുവാൻ തക്ക പുള്ളികൾ ഞങ്ങളുടെ ദിക്കിൽ ചുരുക്കമാണെന്നു പറയുമ്പോൾ ഞങ്ങളുടെ വടക്കർക്കു ആകപ്പാടെ വല്ല പിണക്കവും തോന്നിയേക്കാവുന്നതുകൊണ്ടു കാര്യങ്ങൾ കണ്ടാലും അതൊന്നും അത്ര വകവയ്ക്കുന്ന കൂട്ടരല്ലാ ഞങ്ങളെന്നുമാത്രം പറഞ്ഞെങ്കിലൊ എന്നു സംശയിക്കുന്നു. നിങ്ങളെ ഒക്കെപോലെ സഭകാര്യത്തിലും പൊതുകാര്യത്തിലും അത്ര ഭ്രമം ഞങ്ങൾക്കില്ല കേട്ടൊ. ഞങ്ങൾക്കു നിങ്ങളെപ്പോലെ പേനയും പിടിച്ചിരുന്നാൽ പോരാ. കലപ്പേൽനിന്നു വിടാൻ നേരമുണ്ടായിട്ടുവേണ്ടെ പേന എടുക്കാൻ. പേന എടുത്താലത്തെ കഥ ആദ്യമെ സൂചിപ്പിച്ചിട്ടുണ്ടല്ലൊ. വല്ലവിധത്തിലും കാര്യം കുറെ വല്ലതും ഗ്രഹിപ്പിക്കാമെന്നല്ലാതെ വാസനക്കു എഴുതുവാൻ എന്നെക്കൊണ്ടും സാദ്ധ്യമല്ലെന്നു മുമ്പെതന്നെ പറഞ്ഞേക്കാം. അതുപോരെന്നുണ്ടെങ്കിൽ നല്ല വാചകച്ചേർച്ചയ്ക്കു ഒന്നെഴുതി പ്രസിദ്ധം ചെയ്യിച്ചാലും തരക്കേടില്ല.

നിങ്ങളുടെ ദിക്കിൽ ലക്കും ത്രുമ്പും മൂട്ടും ചുവട്ടും ഇല്ലാതെ ഒരു കൂട്ടരുള്ളവർ ഈ ദിക്കിലും വന്നു കേറിത്തുടങ്ങി കേട്ടോ എന്റെ സാറെ! ഇവിടെയുള്ളവർ വല്യ വിവരമുള്ളവരല്ലെന്നു ആരോ പറഞ്ഞുണ്ടാകിയ കാരണം ഒന്നുരണ്ടെണ്ണവും മറ്റുമല്ലാ ഇറങ്ങിയിരിക്കുന്നതു. ദീക്ഷക്കാരനും, മുണ്ടനും, മുറിമനും, കോങ്കണ്ണനും, കുറുങ്കണ്ണനും, എന്നുവേണ്ടാ പല തരക്കാരും ഇറങ്ങിയിട്ടുണ്ടു. ഉരുപ്പടികളും ഒന്നും മോശമല്ലാ കേട്ടോ. നൂറിരുപതു പലത്തിൽ ഓരോന്നു കൊടുത്താൽ ഒടിച്ചുകുത്തി ആയിരം തല അനേകന്നു മണ്ണിനടിയിൽ ആക്കാർ വിഷമമുള്ളവരല്ലാ പുഴളിക്കാർ. ഓ! ഒടിച്ചുകുത്തിയെന്നു പറഞ്ഞാൽ നിങ്ങൾ വിഷമിക്കുമായിരിക്കാം. വിഷമിക്കണ്ടാ നിങ്ങടെ ദിക്കിലെ കപ്പ തന്നെ യാംനന്ന ഗ്രഹിച്ചുകൊണ്ടാൽ മതി. എന്റെ പത്രാധിപരെ ഞാനൊരു കാര്യം വാണിഭത്തിനു തൊടേകോട്ടു കൂടെക്കൂടെ പോകുമ്പോൾ കോട്ടയം കഴിഞ്ഞാൽ എന്തു മലകളും, തകിടികളും വെറുതെ കിടക്കുന്നതു കണ്ടു ആശ്ചര്യപ്പെട്ടിട്ടുണ്ടു. നിങ്ങളുടെ ദിക്കിൽ പോനകൊണ്ടു കിട്ടുന്ന സ്ത്രീജനങ്ങളാരെ ഉളെളന്നാണു ഞങ്ങൾ ഓർത്തിട്ടുള്ളതു. ഈ തരക്കാർ നിങ്ങളുടെ ദിക്കിലുണ്ടെങ്കിൽ ആ മലകൾ വെറുതെ ഇട്ടിരിക്കുന്നതു കുറെ അതിക്രമവുമാണു. ഇവരുടെ ഇവിട്ടത്തെ നടപ്പുകണ്ടാൽ ഇവർക്കു പെണ്ണുങ്ങളും പിള്ളേരുമുണ്ടെന്നു ആർക്കും തോന്നുകയില്ലാ. സ്വന്ത ഭാര്യമാരുള്ളവരാണെങ്കിൽ ഇവരെ ഈ വിധം കയറൂരിവിട്ട ആ ഭാര്യമാരുടെ സ്ഥിതി വളരെ ദയനീയമാണു. അല്ലല്ലാ തെറ്റിപ്പോയി പത്രാധിപരെ പെണ്ണുങ്ങളും പിള്ളേരുമില്ലങ്കിൽ മാസം എട്ടും പത്തും രൂപാ വീതം കിട്ടുന്നതു വളരെ ഭദ്രമായി സൂക്ഷിച്ചു കീശ വീർപ്പിച്ചുകൊണ്ടുപോകണ്ടേല്ലൊ. പെണ്ണുങ്ങളും പിള്ളേരുമില്ലങ്കിൽ അവരൊക്കെ ആർക്കാണു. ബി. എക്കാരും മറ്റും തറവാട്ടുകൂടി പണയം എഴുതി എന്തു മാത്രം കണ്ണും തലയും ചുട്ടു പഠിച്ച ശേഷം പത്തു രൂപായ്ക്കു ഈ കാലത്തു ആരുടെയെല്ലാം പടി കാക്കുന്നു. ഇതിനൊണ്ടോ വല്യ സൊല്ല വല്യതുമൊള്ള? നാലഞ്ചു പാട്ടും പഠിച്ചു ഒരു വേദപുസ്തകം വാങ്ങിച്ചു പുറം വലിച്ചുപറിച്ചു തുകലിട്ടു പുത്തനായി ഒരു റിബണ്ടു ചെളിച്ചു ആ പുസ്തകത്തിൽ കുറെ വാക്യങ്ങൾക്കു കീഴെ ഓരോ വരയും വരച്ചാൽ പാസ്സു മുക്കാലുമായി. വഴിയമ്പലത്തിലെ സാമ്പാറുപോലെ കടമറ്റത്തു നാറു വീട്ടുകാർ മനസ്സുതിരിഞ്ഞു പെമ്പിള്ളേരേയും അപ്പനേയും അമ്മയെയും ഉപേക്ഷിച്ചു പള്ളിയും പട്ടക്കാരും സഭയും വേണ്ടെന്നായി. പെരുമ്പാവൂർ ഒരു വിധവ മനസ്സുതിരിഞ്ഞു ചെല്ലുന്നവരെ ഒക്കെ സ്വീകരിക്കുന്നു. ലാക്കുതന്നെ കുറെപ്പേരെക്കൂടെ അയച്ചാൽ നല്ലതരമുണ്ടു. എന്നൊക്കെ ഒരു റിപ്പോർട്ടിനുകൂടെ വശമായയാൽ അതിശയവുമായി. റിപ്പോർട്ടെഴുതാൻ എഴുത്തു വശമില്ലങ്കിലും വല്ലവരെക്കൊണ്ടും എഴുതിച്ചു ചിപ്പു പോടാൻ മനസ്സാക്ഷിയുണ്ടായാൽ മതി.

രൂപാ പത്തു കയ്യിൽ എന്താ പത്രാധിപരെ തരക്കേടുണ്ടോ. വേല എടുപ്പാൻ വശമല്ലാ, ഒന്നു പാറുന്നതും അന്തസ്സിനു കുറെ പോരാ, എരപ്പാൻ ലജ്ജയും ഉണ്ട. ഇതിനെന്താ തരക്കേട കത്താവിനൊ വേലയുമാണെന്നു പറഞ്ഞു ഒരുവിധം സാധുക്കളുടെ കണ്ണിലൊക്കെ പൊടിയും ഇടരുതൊ. വല്ലതുംകൂടി കിടച്ചാൽ തരക്കേടുണ്ടോ. ഇല്ലെങ്കിലും എന്താണ ദോഷം.

കണ്ടാ എന്റെ പത്രാധിപരെ ഇവരുടെ കഥയെ പറ്റി എന്താണ ഞാൻ പറയേണ്ടതു. ഇവൎക്ക കൊടുക്കുന്ന രൂപാ മറ്റു നല്ല വഴിക്ക വല്ലതിനും ചിലവിടുവാൻ വഴി കഴിയില്ലയൊ ഈ കൂട്ടൎക്ക. ഇവരുടെ പ്രസംഗമൊ അധികപ്രസംഗമൊ കേട്ടിട്ടു ഇവിടെ ചില സാധുക്കളും കൂടി അവരുടെ പെണ്ണുങ്ങളെ വല്ലവൎക്കും ഒഴിഞ്ഞുകൊടുപ്പാൻ തുടങ്ങിയിരിക്കുന്നതിനെ പറ്റി എങ്ങിനെ ആശ്ചൎയ്യപ്പെടാതിരിക്കുന്നു. ഇവർ ഒരു ചക്ക മുഴുവനെ കിട്ടിയാൽ മുള്ളുകൂടി കളയാതെ വിഴുങ്ങിക്കളയാമെന്നു പറയുന്ന വൻവയറന്മാരെ ലേശവും മടിക്കാതെ വിശ്വസിപ്പാൻ തയ്യാറായിരിക്കുന്ന നമ്മുടെ ചില കഥയില്ലാത്ത സാധുക്കളെ പറ്റി എന്താണ ഞാൻ പറയേണ്ടതു. ഇവരുടെ ചക്രവാക്കു കേട്ടാൽ സാധുക്കൾ ഭ്രമിച്ചുപോകുന്നതും വല്ല്യ അത്ഭുതമല്ലാ. ഞങ്ങളുടെ ദിക്കിൽ വല്ല്യ പഠിപ്പും മറ്റും ഇല്ലാത്തതുകൊണ്ട പത്തു വാക്ക തികച്ചു തടസ്സം കൂടാതെ പറയാൻ കഴിയുന്നവരെ കാണുമ്പോൾ തന്നെ വല്ല്യ അത്ഭുതമായി. അവൎക്ക ഓരൊ അങ്കറക്കാവും തൊപ്പിയും കൂടിയുണ്ടെങ്കിൽ അവർ ലോകത്തിലേക്കാ വല്ല്യ പാസ്സുകാരൊ എന്നാണ ഞങ്ങളുടെ കൂട്ടരുടെ മതം. ചട്ടയും തൊപ്പിയും ഇട്ട വല്ല്യ പാസ്സുകാർ നല്ല മര്യാദയായിട്ടും സ്നേഹമായിട്ടും ഭവശാസ്ത്രീയുടെ പുഞ്ചിരിയോടും കൂടി സംസാരിക്കുന്നവരും കൂടിയായാൽ അതിശയമായില്ലെ കഥ. സാമൻ ശിപായിയെ കാണുമ്പോൾ കാലു കേറുന്നവരും ഒരു സാൻ ശിപായിയെ പേക്കൂറാക്കുവണ്ട വണക്കം ചെയ്യുന്നവരും ആയ ഇവിടത്തെ കൂട്ടൎക്ക ഇക്കാലത്തു ചട്ടയ്ക്കും തൊപ്പിക്കും വില വളരെ കുറവാണെന്നറിയാമൊ. നിങ്ങളുടെ ദിക്കിൽ ജനങ്ങൾക്ക പഠിപ്പ ഉള്ളതിന്നു പുറമെ പള്ളികളിലും മറ്റും കൂടി പ്രസംഗങ്ങൾ ഉള്ളതുകൊണ്ട ഈ തരക്കാൎക്ക നിങ്ങളുടെ ദിക്കിൽ വല്ല്യ വിലയില്ലായിരിക്കും, ഇവിടെ അങ്ങിനെയല്ലാ കേട്ടൊ. ഞങ്ങളുടെ പള്ളികളിലും മറ്റും പ്രസംഗങ്ങൾ വളരെ കുറവുള്ളതിന്നു പുറമെ ജനങ്ങൾ പഠിപ്പില്ലാത്തവരും ആകയാൽ വല്ല വിഡ്ഢിതാനെങ്കിലും പത്തു വാക്ക തികച്ചു പറയുന്നവരെ കാണുമ്പോൾ പുതിയ ലോകമെന്നു പറയുന്ന അമേരിക്കയിൽ പണ്ട വെള്ളക്കാർ ആദ്യം ചെന്നപ്പോഴത്തെ കഥപോലെയാണ ഞങ്ങളുടെ കൂട്ടരുടെ ആശ്ചൎയ്യം. എന്റെ പത്രാധിപരെ ഇടവകപ്പത്രികയിലും, സുവിശേഷകനിലും എത്ര നല്ല പ്രസംഗങ്ങൾ കാണുന്നുണ്ട. അതിനു ഒ

രോന്നെകല്പനങ്ങളുടെ പള്ളികളിൽ വായിക്കപ്പെട്ടിരുന്നെങ്കിൽ എത്ര നന്നായിരുന്നു. വടക്കെ ദിക്കിലെ ബ. വൈദികപിതാക്കന്മാരെ നിങ്ങൾ നിങ്ങളുടെ ആട്ടുകൾക്കു വേണ്ട പുല്ലും വെള്ളവും കൊടുക്കാത്തതിനാൽ ആട്ടുകൾ വിഷപുല്ലു തിന്നു മരിപ്പാൻ ഇടവരുന്നതിനെപറ്റി നിങ്ങൾക്കു വിചാരമില്ലയൊ. സന്മാൎഗ്ഗ ഉപദേശങ്ങൾ എത്ര ചുരുക്കം. ആട്ടുകളുടെ മേദസ്സിനെ ഭക്ഷിക്കുന്ന നിങ്ങൾ ആട്ടുകൾക്കു വേണ്ടി വിചാരപ്പെടാതിരിക്കുന്നതു ചില്ലറ കാൎയ്യമെന്നൊ നിങ്ങൾ വിചാരിക്കുന്നതു. ആട്ടുകൾക്കു ദൃഷ്ടാന്തക്കാരായ ഇടയന്മാരായിരിക്കേണ്ട നിങ്ങളുടെ നടപടികളെ നിങ്ങൾ പരിശോധിപ്പിൻ. ശാബത ലംഘനത്തെ കണ്ടാൽ നിങ്ങൾക്കു വ്യസനമുണ്ടൊ. ദുൎമ്മാൎഗ്ഗികളുടെ മേൽ നിങ്ങൾക്കു വൈരാഗ്യമുണ്ടൊ, മദ്യപാനത്തെ സഭയിൽനിന്നു മൂലനാശം ചെയ്യേണ്ട നിങ്ങളുടെ സ്ഥിതി വേലി വിളവു തിന്നുന്നതുപോലെയല്ലയൊ. വ്യഭിചാരികളെപറ്റി നിങ്ങൾ അന്വെഷിക്കുന്നുണ്ടൊ. ശാബതദിവസത്തിൽ കൃഷിപ്പണി, കൊയിത്തുമെതി, തച്ചുപണികൾ, നെല്ലുചുമടു, കലം ചുമടു മുതലായവ നടത്തുന്ന ക്രിസ്ത്യാനികളെപറ്റി നിങ്ങൾ മൌനമായിരിക്കുന്നതു നീതിയൊ. കൎത്താവു വെളിപ്പെടുന്ന ദിവസത്തിൽ നിങ്ങൾ നിങ്ങളുടെ ആട്ടുകൾക്കുവേണ്ടി കണക്കു കൊടുക്കേണ്ടി വരുമെന്നു നിങ്ങൾക്കു വിചാരമില്ലയൊ. നിങ്ങളുടെ തലയിലെ പട്ടത്വത്തിന്റെ ചുമടു ഭാരമില്ലാത്തതെന്നൊ നിങ്ങൾ വിചാരിക്കുന്നതു. നിങ്ങൾ ശ്രമിച്ചാൽ ഉടനെ ഇതെല്ലാം നീങ്ങുമെന്നൊ ജനങ്ങൾ കുററമില്ലാത്തവരല്ലെന്നൊ അല്ല ഞാൻ പറയുന്നതു. ശ്രമിക്കേണ്ട നിങ്ങളുടെ ചുമതലയെ നിങ്ങൾ ശരിയായി നടത്തുന്നുണ്ടൊ എന്നുമാത്രമെ ഞാൻ ചോദിക്കുന്നുള്ളു. രാത്രി മിക്കവാറും കഴിഞ്ഞിരിക്കയാൽ അന്ധകാരപ്രവൃത്തികളെ വിട്ടു ജീവിപ്പാൻ മനസ്സും ആഗ്രഹവുമുള്ളവർ ഇടയ്ക്കിടെ ഉണ്ടാകുന്നുണ്ടെന്നുള്ള കഥ നിങ്ങളുടെ ഓൎമ്മയിൽ ഇരിക്കണമെന്നു നിങ്ങളോടു ഞാൻ അപേക്ഷിക്കുന്നു.

അവരെല്ലാം മനസ്സുവെക്കാമെന്നു വച്ചാലും പ്രയാസമില്ലാതില്ല: ഇരിപ്പു കേട്ടൊ പത്രാധിപരെ! ഇവിടത്തെ ജനങ്ങൾക്കു പള്ളിയിൽ പോകുന്ന കാൎയ്യമെ വളരെ പ്രയാസത്തിലാണു. കാലു പൂട്ടിയെച്ചു പള്ളിയിൽ പോകണമൊ പള്ളികഴിഞ്ഞു കാലു പൂട്ടണമൊ പത്രാധിപർ തന്നെ പറഞ്ഞേക്കു. കാലത്തെ പറിയാമെന്നുണ്ടെങ്കിൽ പള്ളിയിൽ ഒന്നു ചെല്ലാൻ നോക്കാം. കുൎബ്ബാന പിരിഞ്ഞാൽ പിന്ന ഞായറാഴ്ച ഫലവും പോയില്ലെ. പിന്നെ ജോലിക്കു ഒന്നിനും തരസ്സവുമില്ലല്ലൊ. ഒരു സംഗതി കൂടിയുണ്ടു, നിങ്ങളുടെ ദിക്കിലെപോലെ കാപ്പിയും പൂട്ടു കഴിഞ്ഞല്ല ഞങ്ങൾ പള്ളിയിൽ പോകുന്നതു. ഞങ്ങൾ കുൎബ്ബാന പിരിഞ്ഞല്ലാതെ ഉമിനീർ പോലും ഇറക്കുകയില്ല. എല്ലാവരും ഉപവാസമായിരിക്കുമ്പോൾ കുൎബ്ബാന വല്ലവിധ

വും കഴിക്കാം പ്രസംഗം കൂടിയാകുമ്പോൾ കുറെ അധികമല്ലയൊ പത്രാധിപർ തന്നെ ഒന്നു ഓർത്തുനോക്കിലെ. ഞങ്ങൾക്കും കാലത്തെ ചില കാഴ്ചകളും ഇല്ലെന്നില്ലാ. നിങ്ങൾക്കു കാലത്തെ പൂട്ടും കഴിഞ്ഞു ചെന്നു കുർബ്ബാന പിരിഞ്ഞു പിന്നെ വേണമെങ്കിൽ പ്രസംഗവും കേട്ടുകൊണ്ടിരിക്കാം. അച്ചന്മാരും മിക്കപേരും വൃദ്ധന്മാരാണു്. കൊച്ചച്ചന്മാർക്കും കാലത്തെ പിരികയല്ലെ സുഖം. ഞങ്ങൾക്കു കൃഷിക്കു വെള്ളംതേവുണ്ടു, വിരയും, പണിയും, കൊയിത്തും, എല്ലാം കഴിഞ്ഞാൽ പിന്നെ ചൊല്ലെ ആചരിക്കരുതൊ എന്നു ചോദിക്കുമായിരിക്കാം. ഭേഷായി കാര്യം. പത്രാധിപക്കു കാലത്തെ ചവുട്ടിമുറുക്കി ഒത്തുന്നു തരാം ഉണ്ടുകൊണ്ടു സുഖമായി ഇരുന്നോളാമൊ. ഉച്ചയാകുമ്പോൾ ഒന്നു ചോദിക്കരുതു. ഒരു പൂവു് കഴിയുമ്പോൾ മരണത്തിനു ധൃതിയായി. ചുരുക്കി പറയുന്നതായാൽ ഞങ്ങളുടെ ഈ ടിക്കിന്റെ അവസ്ഥയ്ക്കു ഞങ്ങൾക്കു ഈ ഞായറാഴ്ച ആചാരം കുറെ വിഷമം തന്നെയാണു. നിങ്ങൾക്കു ഒരു പുഞ്ചകൃഷിയും കഴിഞ്ഞു സുഖമായി ഇരുന്നു എഴുതുകയൊ കത്തുകയൊ പള്ളിയിൽ പോകയൊ പ്രസംഗിക്കയൊ പ്രസംഗം കേൾക്കയൊ ഒക്കെ ചെയ്യാം. ഞങ്ങൾക്കു അതു പറവല്ല കേട്ടൊ ഞങ്ങൾക്കും പുഞ്ചകൃഷി മാത്രമെ ഉണ്ടായിരുന്നൊള്ളുവെങ്കിൽ ഞങ്ങളും നോക്കാമായിരുന്നു. അല്ലെങ്കിൽ നിങ്ങളെല്ലാം ഇങ്ങുപോരെ, ഞങ്ങൾ അങ്ങു വരാം. എന്നിട്ടു നിങ്ങളും ഒന്നാചരിച്ചുകണ്ടാൽ കൊള്ളാം. അതു കുറെ പുളിക്കുമായിരിക്കും ഇല്ലെ. എന്നാൽ ആ വകപ്പൊന്നും ഇപ്പോൾ ഇതോട്ടാ എടുക്കണ്ടാ.

ഇവിടുത്തെ ഈ നടപടികൊണ്ടാണു മേല്പറഞ്ഞ കൂട്ടരുടെ പിത്തലാട്ടങ്ങൾ അധികവും പറ്റിപോകുന്നതു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. സന്മാർഗ്ഗനടപടി ഉപദേശിക്കുന്നവർ ചുരുക്കം. ട്രസ്റ്റാന്തകാർ അവരിലും ചുരുക്കം പിന്നെ വല്ലതും കേൾക്കുന്നതു കുറ്റമാണൊ അവരുടെ കേഴ്പ്പു നല്ലതൊ ചീത്തയൊ എന്നാരറിയുന്നു. പള്ളിയിൽ ഏവൻഗേലി വായിക്കയും പറകയും ചെയ്യുന്നുണ്ടല്ലൊ. ഇവരും ഏവൻഗേലിയിൽ നിന്നല്ലെ പറയുന്നതു. പണ്ടെന്താ, പക്ഷെ സാത്താൻ സങ്കീർത്തനവുംകൊണ്ടു കർത്താവിന്റെ അടുക്കൽ ചെന്നപ്പോൾ ഒന്നു രണ്ടു വാക്കു വിട്ടതുപോലെ ഇവർ വല്ലതും വിടുന്നുണ്ടൊ എന്നും മറ്റും അറിവാൻ വല്ലതും കണ്ടിട്ടുവേണ്ടെങ്കിലെല്ലൊ വേണ്ടു. വിശപ്പും ദാഹവും ഉള്ളവരും ഇതുകൂടെ ഇല്ലാതില്ല കേട്ടൊ പത്രാധിപരെ കുഞ്ഞുങ്ങൾക്കു വേണ്ട ഭക്ഷണം അവരുടെ മാതാപിതാക്കന്മാർ കൊടുക്കാതിരുന്നാൽ അവർ വല്ലവരേയും തവിട്ടു തിന്നാൻ പോകുന്നതു കുറ്റമാണൊ.

വടക്കെ ദിക്കിലെ ബ. വൈദികപിതാക്കന്മാരെ നിങ്ങൾ നിങ്ങളുടെ ആടുകളെപ്പറ്റി വിചാരിപ്പിൻ. കുഞ്ഞാടുകളുടെ വേഷം ധരിച്ചു നിങ്ങളുടെ ആടുകളുടെ മേദസ്സിനെ അപഹരിപ്പാൻ വേണ്ടി ത

കം നോക്കി നടക്കുന്ന ബുദ്ധിക്ഷയുള്ള ഓനായ്ക്കളെപ്പറ്റി വിചാരമു ള്ളവരായിരിപ്പീൻ. ഉണരുവിൻ, ഉണരുവീൻ, നിങ്ങൾ നിങ്ങളു ടെ മടിയെയും അജാഗ്രതയെയും അശ്രദ്ധയെയും വിട്ടുണരുവിൻ. തൊഴുത്തിൽ കള്ളൻ കയറി ആടുകൾ ശബ്ദിക്കുമ്പോൾ ഉണരാത്ത ഇടയനെപ്പറ്റി എന്തു വിചാരിക്കണം. എങ്കിലും എന്റെ പത്രാധി പരെ നിങ്ങളൊക്കെ അവിടെ കിടന്നുകൊണ്ടു സാധുക്കളായ ഞങ്ങ ളുടെ ഇടയിലേക്കു ഇക്കൂട്ടരെ അയച്ചതു ഒട്ടും നന്നായില്ല കേട്ടൊ. താങ്കളുടെ പടിക്കൽ കൂടെയാണ ഇവർ ഇങ്ങോട്ടു പോരുന്നതു എ ന്നു കേട്ടിട്ടു താങ്കളും ഇതൊന്നും ഇതുവരെ അറിഞ്ഞില്ലയൊ. നിങ്ങ ളുടെ ദിക്കിൽ ഇവരുടെ ദൃഷ്ടാന്തവും മറ്റും കൂടി കാണാറുന്നുണ്ടൊ ണ്ടു ഇവർ ചക്ക തിന്നാമെന്നു പറയുമ്പോൾ വാക്കുകൊണ്ടു മാത്രം വിശ്വസിക്കയില്ലാ. ചക്കതിന്നുന്നുണ്ടൊ ഇല്ലയൊ എന്നു നിങ്ങൾക്കു കാണാമല്ലൊ. ഇവിടെ ഇവരുടെ വാക്കല്ലാതെ എന്തു പ്രമാണമുള്ള തു. എതാണ്ടൊക്കെ പോയതിനെപ്പറ്റിയുള്ള കൊതിയാരും അറുത്തു നശിഞ്ഞ നശിഞ്ഞുകൊണ്ടുള്ള പുഞ്ചിരിയോടുകൂടി തിന്നാമെന്നു നല്ല സഭ്യത്വത്തിൽ പറയുമ്പോൾ വിശ്വസിക്കാതെ എങ്ങിനെ ഇരിക്കും. പരീക്ഷിപ്പാൻ ഇവിടെയുള്ളവർക്കു വല്ലതരവുമുണ്ടൊ. ഒന്നു നോക്കി യാൽ ദാവീദുരാജാവു ഭരിച്ചിരുന്നപ്പോൾ രാജത്വം അപഹരിപ്പാൻ ചക്കരവാക്കുകളോടുകൂടി ജനങ്ങളുടെ ഹൃദയങ്ങളെ വശീകരിച്ച അബ്ശ ലോമിന്റെ വഞ്ചകത്വം പോലെയല്ലയൊ ഇതെന്നറിവാൻ വഴി യുണ്ടു. പക്ഷെ അതൊക്കെ അറിയാവുന്നവർ ആരാണു ഇവിടെയു ള്ളതു. വടക്കരിലുള്ള മാന്യ മാതാപിതാക്കന്മാരും, സഹോദരസ ഹോദരികളുമായുള്ളോരെ! നിങ്ങൾ ശമുവേലിന്റെ രണ്ടാം പുസ്ത കം ൧൫-ാം അദ്ധ്യായം ൧- മുതൽ ൫- വരെ വാക്യങ്ങൾ പ്രത്യേക മായും ആ സംഗതി മുഴുവൻ ഗ്രഹിപ്പാൻ രണ്ടുമൂന്നു അദ്ധ്യായങ്ങ ൾ കൂടിയും വായിപ്പീൻ. ൧൫-ാം അദ്ധ്യായം ൫-ാം വാക്യത്തിൽ കാ ണുന്ന ചുംബനവും പുഞ്ചിരിയും അത്രെ ഇവരിൽ നിങ്ങൾ കാണു ന്നതു എന്നു ഉറപ്പായി വിശ്വസിപ്പീൻ. രാജത്വം കിട്ടിയശേഷം അ വന്റെ പ്രവൃത്തി എന്തായിരുന്നെന്നറിവാൻ ൧൬-ാം അദ്ധ്യാ യം ൨൦- മുതൽ ൨൩- വരെയും, അവന്റെ അവസാനം എന്തായി രുന്നുവെന്നറിവാൻ ൧൮-ാം അദ്ധ്യായം ൯- ൧൪-ം ൧൫-ം വാക്യ ങ്ങളും നിങ്ങൾ വായിച്ചുനോക്കുവീൻ. ൧൮-ാം അദ്ധ്യായം ൧-ാം വാക്യത്തിൽ അബ്ശാലോം തനിക്കായി ഉണ്ടാക്കിയ അമ്പു തൂണോ ടു സാദൃശ്യമുള്ളവരത്രെ ഇവരെന്നു നിങ്ങൾ അറിവീൻ. ഇനിക്കു വ ല്ല പുസ്തകസാക്ഷി ഒന്നും അറിവാൻ വഹിയാതെയെങ്കിലും പുതിയ നിയമത്തിൽ നോക്കിയാലും ഇവരെപ്പറ്റി കാണാം. ലോകാവസാ നത്തിന്റെയും മറ്റും അടയാളങ്ങളെപ്പറ്റി നമ്മുടെ കർത്താവി നോടു തന്റെ ശിഷ്യന്മാർ ചോദിച്ചപ്പോൾ ഞാൻ ക്രിസ്തു എന്നു

പറഞ്ഞു അനേകർ എന്റെ നാമത്തിൽ വന്നു പലരെയും തെറ്റിക്കും" എന്നു ശ്രു. മത്താ. ൨൪. ൫-ാം വാക്യത്തിൽ പറഞ്ഞിരിക്കുന്നതു നോക്കുമ്പോൾ ഇതു അത്ഭുതപ്പെടാനുണ്ടോ. സാക്ഷാൽ ക്രിസ്തു എന്നു പറഞ്ഞുവരുമെന്ന വാഗ്ദത്തം ഉള്ളപ്പോൾ ക്രിസ്തുവിന്റെ കൂട്ടരെന്നു പറഞ്ഞുവരുന്നവരെ എത്ര സൂക്ഷിക്കേണ്ടിയിരിക്കുന്നു. "പ്രിയമുള്ളവരേ കള്ളപ്രവാചകന്മാർ പലരും ലോകത്തിലേക്കു പുറപ്പെട്ടിരിക്കയാൽ എല്ലാ ആത്മാവിനെയും വിശ്വസിക്കാതെ ആത്മാക്കൾ ദൈവത്തിൽ നിന്നുള്ളവയോ എന്നു ശോധന ചെയ്യിൻ". (൧ യോഹ. ൪. ൧) "അവർ ദ്രവ്യാഗ്രഹത്താൽ കൌശലവാക്കുകളെക്കൊണ്ടു നിങ്ങളെ വാണിഭം ആക്കാ"തിരിപ്പാൻ സൂക്ഷിപ്പിൻ. (രണ്ടു പത്രൊസ്. ൨. ൩.) "നിങ്ങൾക്കു ദൈവവചനത്തെ പറഞ്ഞുതന്നു നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവിൻ. അവരുടെ നടപ്പിന്റെ അറുതിയെ നോക്കി ധ്യാനിച്ചു അവരുടെ വിശ്വാസത്തെ അനുകരിപ്പിൻ."

പലവിധവും അന്യവുമായ ഉപദേശങ്ങളാൽ വലിച്ചുകൊണ്ടു പോകപ്പെടരുതെ, (എബ്രാ. ൧൩. ൭.൯) "തത്വജ്ഞാനവും വെറും വഞ്ചനയും കൊണ്ടു ആരും നിങ്ങളെ കവർന്നുകളയാതിരിപ്പാൻ നോക്കുവിൻ". (കൊലോസി ൨. ൮) എന്നാൽ സഹോദരന്മാരെ നിങ്ങൾ പഠിച്ച ഉപദേശത്തിന്നു വിപരീതമായ ദ്വന്ദ്വപക്ഷങ്ങളെയും ഇടർച്ചകളെയും ഉണ്ടാക്കുന്നവരെ സൂക്ഷിച്ചുകൊള്ളേണമെന്നു ഞാൻ നിങ്ങളെ പ്രബോധിപ്പിക്കുന്നു. അവരോടു അകന്നു മാറുവിൻ എന്തുകൊണ്ടെന്നാൽ അപ്രകാരമുള്ളവർ നമ്മുടെ കർത്താവായ ക്രിസ്തുവിനെ അല്ല തങ്ങളുടെ വയററിനെയത്രെ സേവിക്കയും ശുഭവചനത്താലും സുഭാഷണത്താലും സാധുക്കളുടെ ഹൃദയങ്ങളെ വഞ്ചിച്ചുകളകയും ചെയ്യുന്നു. നിങ്ങളുടെ അനുസരണം പരക്കെ എല്ലാവർക്കും കേൾവിപ്പെട്ടിരുന്നതല്ലൊ (റോമ. ൧൬, ൧൭. ൧൮. ൧൯.) പത്രാധിപരെ ഒന്നും സാരമില്ലന്നായിരിക്കാം നിങ്ങളുടെയും ഭാവം എന്നു തോന്നുന്നു. അല്ലല്ലാ ഇവിടെയും ചിലർക്കു പള്ളി വേണ്ടാ, പട്ടക്കാർ വേണ്ടാ, സഭ വേണ്ടാ, കൈവെപ്പു വേണ്ടാ, നോമ്പു വേണ്ട, നമസ്കാരം വേണ്ടാ, എന്നൊക്കെ ഒരു ശങ്ക കേട്ടു. വാച്ചുപോയ കുറുക്കന്റെ കഥപോലെ പള്ളിയും പട്ടക്കാരും കൊണ്ടു വല്ല പുണ്യവുമുണ്ടെങ്കിൽ ഞങ്ങൾ കഴിയും മട്ടു വഴക്കുപറഞ്ഞു നോക്കി തോററും മററും പള്ളികളെല്ലാം ഉപേക്ഷിച്ചു ദേശംപുകറാഞ്ഞുമോ. മാന്യ വടക്കരെ ഇവർ ദൈവസ്നേഹത്താൽ നിങ്ങളുടെ അടുക്കൽ വന്നിരിക്കുന്നയെന്നു നിങ്ങൾ കരുതേണ്ടാ. ഈ ദേശങ്ങളെല്ലാം ഈ കൂട്ടരുടെ ച്ചമ്മാന്മാരുടെ കീഴിലും അധികാരത്തിലും ഇരുന്നിരുന്ന കാലത്തു ഈ സഹോദരസ്നേഹം കാണാഞ്ഞതു എന്തെന്നു നിങ്ങൾ ചിന്തിപ്പിൻ. അന്നു ഇസ്രായേലിൽ കാണാതെപോയ ആടുകളില്ലാഞ്ഞൊ. അ

ന്നു പള്ളികളിലെ ഭണ്ഡാരങ്ങൾ മുറിച്ചതിൽ ഒരോഹരി എങ്കിലും സുവിശേഷവേലയ്ക്കു ചിലവിടാഞ്ഞതു എന്തു? അന്നെല്ലാം ആന വാങ്ങുവാനും വസ്തുക്കൾ കാണമിടാനും നോക്കിയു ആത്മാക്കളോടു സ്നേഹം നിമിത്തമായിരുന്നൊ. പള്ളിവ്യവഹാരം എല്ലാം തീരുന്നതുവരെ ഈ സ്നേഹം ജ്വലിക്കാതിരുന്നതു എത്ര ചിത്രം. ഇതൊന്നും അറിയാതെ ഭോഷൻ കളിക്കുന്ന സാധുക്കളുടെ കഥ എത്ര വിചിത്രം. ഇതെല്ലാം ആയിട്ടും പത്രാധിപർ സാർ ഒന്നും മിണ്ടാതിരിക്കുന്നതു അതിവിചിത്രം.

ഈയിട നമ്മുടെ ബ: സ്ലീബാ ശെമ്മാശ്ശനും ബ: യൌസേഫ ശെമ്മാശ്ശനും ഇവിടങ്ങളിൽ വന്നു ചില ദിവസങ്ങൾ പ്രസംഗങ്ങൾ നടത്തിയതു കൊണ്ടു വളരെ ഫലമുണ്ടായിട്ടുണ്ടു. മറ്റെ കൂട്ടരുടെ കഥയൊന്നും നേരെയും വെട്ടത്തും ഇല്ലെന്നറിയാമല്ലൊ. അഴിയുന്നതാണെങ്കിൽ അവിടെങ്ങും ചിലവഴിപ്പാൻ സ്ഥലമൊ പടുതിയൊ ഇല്ലാഞ്ഞിട്ടാണൊ ഈ കാട്ടിലേക്കു തിരിച്ചതു? വ്യാജച്ചരക്കു പട്ടണങ്ങളിലൊ നല്ല ആൾ സഞ്ചാരമുള്ളടത്തൊ കിടയുമൊ, അഴിയുമൊ. ബ. ശെമ്മാശ്ശന്മാരുടെ പ്രസംഗങ്ങൾ കഴിഞ്ഞപ്പോൾ ഈരാ ഇക്കൂട്ടരും പരിശുദ്ധന്മാരോടു പ്രാർത്ഥിക്കുന്നതിനു ഞങ്ങളെ ണ്ടാ കുറ്റം പറഞ്ഞു. അതിനു ഞങ്ങൾക്കു വിരോധമില്ലാ. കന്യകമറിയയോടും പരിശുദ്ധന്മാരോടും പ്രാർത്ഥിക്കേണ്ടതാണെന്നാകെ ഇവരും തുടങ്ങിയിരിക്കുന്ന പ്രസംഗം. ഠരം പ്രസംഗത്തിനല്ലെ പത്രാധിപരെ വല്ല തരവഴിപ്രസംഗമെന്നൊ മറ്റൊ പേർ കൊടുക്കേണ്ടതു. മുമ്പെ മനം മറിഞ്ഞവർക്കും ഇപ്പോൾ ഇതെന്തു വിദ്യാണെന്നു മറിച്ചിലായിരിക്കുന്നു. ആകപ്പാടെ ഇതെല്ലാം കണ്ടിട്ടു ഞങ്ങൾക്കും ഒന്നു മറിഞ്ഞാലെന്താണെന്നൊരു സംശയം. എന്താ ഞങ്ങളും മറിയട്ടൊ. തെക്കരിൽ ഭ്രമം തുടങ്ങുമ്പോൾ താങ്കൾ പത്രികയിൽ ചിലതെല്ലാം എഴുതുന്നതു കണ്ടിട്ടുണ്ടല്ലൊ. താങ്കളും വടക്കരെ അത്ര വകവച്ചിട്ടില്ലന്നുണ്ടൊ. ഇടവകപ്പത്രിക തെക്കർക്കു മാത്രമായിട്ടാണൊ. എന്നാൽ ഇനിയത്തെ മാസത്തിൽ മലങ്കര പെട്ടി തെക്കൻ എന്നൊ മറ്റൊ ചേർക്കണം. അല്ലെങ്കിൽ ചിലതെല്ലാം താങ്കളും പറയേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. പക്ഷെ ഒരു കാര്യം പറഞ്ഞേക്കാം തെക്കരെ കളിപ്പിക്കുന്നതു പോലെ മതോപദേശപാലനം കൊണ്ടും മറ്റും ഠരം ബാധ ഒഴികയില്ല. വേദപുസ്തകം കൊണ്ടു ഇങ്ങോട്ടു തിരിക്കേണ്ടി, വേദപുസ്തകത്തിൽ കാണാത്തതു ഒന്നും ഞങ്ങൾ വക വെക്കുകയില്ലാ.

എന്റെ പത്രാധിപരെ, ഈ കൂട്ടർ എവിടെ ചെന്നാലും അട്ടുകള ഇവർക്കു സ്വാധീനമാകുന്ന വിദ്യ എന്താണെന്നു അറിഞ്ഞുകൂടല്ലൊ. നിങ്ങൾക്കു അറിയാമെങ്കിൽ അറിയിച്ചുതന്നാൽ കൊള്ളാം. അതുമല്ലാ ഇവർ നടക്കുന്നദിക്കിലെങ്ങും ഒരു ഹിന്ദുവിനേയൊ മഹമ്മദീയനേ

യൊ റോമൻകാതോലിക്കനേയൊ കണ്ടാൽ രക്ഷാമാൎഗ്ഗം അറിയിക്കയില്ലെന്നു സിദ്ധാന്തവുമുണ്ടല്ലൊ. എന്തൊ കൊള്ളാമൊ. രക്ഷയുടെ വഴിക്കൂടി അറിഞ്ഞിട്ടില്ലാത്ത ഹിന്തുവിനേക്കാൾ രക്ഷാവഴിയിലെങ്കിലും തന്റെ അശ്രദ്ധയാൽ രക്ഷയെ അഗണ്യമാക്കുന്ന ക്രിസ്ത്യാനിയിൽ അല്ലെ അധികസ്നേഹം വേണ്ടതു?.

ശേഷം പിന്നാലെ.

എന്നു വടക്കൻ യാക്കോബായ കൊച്ചൻ.

## പ്രസംഗം

ശുദ്ധ യോഹന്നാൻ എഴുതിയ ഒന്നാം ലേഖനം അഞ്ചാം അദ്ധ്യായം ൪-ം ൫-ം വാക്യങ്ങൾ.

൪. അത് എന്തുകൊണ്ടെന്നാൽ ദൈവത്തിൽനിന്നു ജനിച്ചത ഒക്കെയും ലോകത്തെ ജയിക്കുന്നു. ലോകത്തെ ജയിക്കുന്ന ജയം നമ്മുടെ വിശ്വാസം തന്നെ ആകുന്നു. ൫. യേശു ദൈവത്തിന്റെ പുത്രനാകുന്നു എന്നു വിശ്വസിക്കുന്നവനല്ലാതെ പിന്നെ ലോകത്തെ ജയിക്കുന്നവൻ ആരാകുന്നു.

രണ്ടു രാജ്യക്കാർ തമ്മിൽ യുദ്ധം ഉണ്ടാകുന്നതായ സമയങ്ങളിൽ ആൎക്കാണ ജയം എന്നറിയുന്നതിന എത്രമാത്രം ആഗ്രഹം ഓരോരുത്തൎക്കും ഉണ്ടെന്നുള്ളതിനെക്കുറിച്ച ഞാൻ അധികം വിസ്തരിച്ചു പറയാതെ തന്നെ അറിയാവുന്നതാണല്ലൊ. ഈ ലോക സംബന്ധമായ ഒരു യുദ്ധത്തിൽ ജയിച്ചാൽ തോറ്റുന്നവരുടെ രാജ്യത്തിന അവകാശികളായിത്തീരും. ഇപ്രകാരം തന്നെ നമുക്കു ഓരോരുത്തൎക്കും ഇഹലൊകത്തിൽവച്ചു ഓരോരൊ തരത്തിൽ ഉള്ള യുദ്ധങ്ങൾ പരീക്ഷകൾ മുതലായവ ഉണ്ടാകുന്നതാണ. ഒരു മഹത്തെറിയ ആത്മീകയുദ്ധത്തിൽ ജയാളികളാകുന്നവൎക്കു ഒരു നിത്യമായുള്ള പരമാനന്ദ രാജ്യത്തിന്റെ അവകാശികളായി തീരാം. ഒരു യുദ്ധത്തെ ജയിക്കുന്നതിന വിശുദ്ധ മാമോദീസായാൽ മശിഹായെ ധരിച്ചവരായ സത്യക്രിസ്ത്യാനികൾക്കു യാതൊരു പ്രയാസവും ഇല്ല. നമ്മുടെ കൎത്താവുതന്നെയും ലോകത്തിൽ വന്നപ്പോൾ അനേകം യുദ്ധങ്ങൾ ഉണ്ടായതായിട്ടും താൻ അതിൽ നിഷ്പ്രയാസേന ജയിച്ചതായിട്ടും നാം കാണുന്നു. ഒരു ജയം വിശ്വാസം തന്നെ ആകുന്നു. എന്തെന്നു വച്ചാൽ (൧. തിമൊ. ൬. ൧൨. ൧൩. ൧൪) നമ്മുടെ രക്ഷകനായിട്ടു സ്ലീബായിൽ മരിച്ചവനായ ദൈവം വിശ്വസ്തനാകുന്നു എന്നും തന്റെ രാജ്യത്തിൽ നമ്മെ ചേൎത്തുകൊള്ളും എന്നു പൂൎണ്ണമായി വിശ്വസിക്കയും അരിനായികൊണ്ടു ഉണ്ടാകുന്ന ശത്രുവിന്റെ സകല യുദ്ധത്തിലും വിശ്വാസത്തിന്റെ നല്ല ഭടനെ പോലെ നിന്നുകൊണ്ടു യുദ്ധം ചെയ്യ. അതെ ഇപ്രകാരം സത്യവിശ്വാസത്തോടും ധൈൎയ്യത്തോടുംകൂടി ദൈവത്തിൽ വിശ്വസിച്ചുംകൊണ്ടു യുദ്ധം ചെയ്യുന്നവൻ ജയിക്കയില്ലയൊ? സംശയമില്ലാതെകണ്ടു ജയിക്കും. നമുക്കു ലോകത്തിൽ പ്രധാനമായിട്ടു മൂന്നു ശത്രുക്കൾ ആണ ഉള്ളതു. ലോകം, ജഡം പിശാചു ഇവയിൽനിന്നു ആത്മാവിന്നു അനേകതരത്തിൽ ഉള്ള വിരോധികൾ ഉണ്ടാകുന്നു. അവ ഏതെല്ലാം എന്നു വച്ചാൽ (ഗലാത്തി ൫. ൧൯. ൨൦ ൨൧) വ്യഭിചാരം വേശ്യാദോഷം അശുദ്ധി കാമവികാരം വിഗ്രഹാരാധന ഭിന്നതകൾ പിണക്കങ്ങൾ സ്പൎദ്ധകൾ മുതലായിട്ടു അനേകം ഉണ്ടു. അവയെ എല്ലാം ഞാൻ ഇവിടെ പകൎത്തുന്നതിനായിട്ടു തുനിയുന്നില്ലാ ഇവയെല്ലാം നമ്മുടെ ആത്മാവിന്നു വിരോധികൾ ആകുന്നുവല്ലൊ. എന്നാൽ ഇനിയും ആത്മാവിന്റെ കൂട്ടുകാരായിട്ടു ചിലർ ഉണ്ടു. അതായതു, സ്നേഹം സന്തോഷം സമാധാനം ദീൎഘശാന്തത ദയ നന്മ വിശ്വാസം സൌമ്യത പരിപാകം മുതലായവ ആകുന്നു. പ്രിയ വായനക്കാരാ എത്രയൊ സഹോദരന്മാർ ആത്മാവിന്റെ സത്യ വഴികളിൽനിന്നും തെറ്റി മാറി യുദ്ധത്തിൽ അടിമകളായി സാത്താന്റെ ഇഷ്ടം പ്രവൃത്തിക്കുന്നുണ്ടെന്നുള്ളതു എത്ര വ്യസനകരമായിട്ടുള്ള ഒരു സംഗതിയാകുന്നു. അയ്യൊ നീയും ഇപ്രകാരം അടിമ

യായി സാത്താന്റെ ഇഷ്ടം പ്രവൎത്തിക്കുന്നവനൊ എന്ന ഓൎത്തു നോക്കി അതെയെങ്കിൽ വേഗത്തിൽ എഴുനീറ്റു നിന്റെ സ്വാതന്ത്ര്യത്തിനായിട്ടു യുദ്ധം ചെയ്ക. അപ്പോൾ നിനക്കു സഹായികളായിട്ടു എമ്മാനുവേൽ മഹാരാജാവു തന്റെ സകല സൈന്യത്തോടും കൂടി വന്നു നിന്നെ വിടുവിക്കും. എന്തുകൊണ്ടെന്നാൽ താൻ നമ്മെ മിസ്രയിം ആകുന്ന സാത്താന്റെ അടിമയിൽ നിന്നും വിടുവിച്ചു സ്വൎഗ്ഗീയ കനാനിലേക്കു കൊണ്ടുപോകയാകുന്നു. ഈ സ്വൎഗ്ഗീയ കനാനിൽ എത്തുന്നതിനു ലോകമാകുന്ന ഈ വനത്തിൽ കൂടി നമുക്കു സഞ്ചരിക്കേണ്ടിയിരിക്കുന്നു.

അതിനാൽ ധൈൎയ്യമില്ലാത്തവരും അവിശ്വാസികളും സൎവ്വായുധവൎഗ്ഗങ്ങളെ ധരിക്കാത്തവരുമായിട്ടുള്ള അനേകം പേർ ഈ വനത്തിൽവച്ചു ഇഹലോക അധിപതിയാകുന്ന സാത്താനോടുള്ള പോരാട്ടത്തിൽ അപജയപ്പെട്ടുപോകുന്നു. എന്നാൽ സൎവ്വായുധവൎഗ്ഗത്തെ ധരിച്ചവർ വിശ്വാസത്തോടും ധൈൎയ്യത്തോടുംകൂടി പോരാടുകയും സാത്താനെ നിഷ്പ്രയാസേന ജയിക്കയും ചെയ്യുന്നു. അതുകൊണ്ടു സഹോദരാ നീ സൎവ്വായുധ വൎഗ്ഗമാകുന്ന നമുക്കു വേണ്ടപ്പെട്ട ആയുധങ്ങളെ ആദ്യമായിട്ടുതന്നെ ധരിച്ചുകൊൾക. അവ ഏവയെല്ലാമെന്നുവച്ചാൽ (എഫെസി ൬. ൧൪-൧൭) സത്യമാകുന്ന ഇടക്കെട്ടുകൊണ്ടു അര കെട്ടുകയും നീതീകരണത്തിന്റെ മാൎക്കവചത്തെ ധരിക്കയും സുവിശേഷമാകുന്ന ചെരിപ്പിനെ നിങ്ങളുടെ കാലുകളിൽ ഇടുകയും നിങ്ങളുടെ തലയിൽ രക്ഷയുടെ പടത്തൊപ്പിയെയും ഇട്ടുംകൊണ്ടു വിശ്വാസമാകുന്ന പരിചയെയും ദൈവത്തിൻ വചനമാകുന്ന ഇരുമുന വാളിനെയും കയ്യിൽ എടുത്തുംകൊണ്ടു ഈ ലോകമാകുന്ന വനത്തിൽകൂടി സഞ്ചരിക്കുന്ന എല്ലാ സഞ്ചാരികളും അവൎക്കു നിശ്ചയിച്ചിട്ടുള്ള സ്വൎഗ്ഗീയ കനാനിൽ എത്തുകയും അവിടെ അവൎക്കു ഒരുക്കിയിരിക്കുന്ന കിരീടത്തെ അവകാശമാക്കുകയും ചെയ്യാം. അതുകൊണ്ടു നമുക്കു ഇഹലോകത്തിൽ സ്ഥിരതാമസം ഇല്ലാത്ത വെറും സഞ്ചാരികളും ആകുന്നു എന്ന മനസ്സിൽ വിചാരിച്ചുംകൊണ്ടു ഈ യാത്രയുടെ സ്വല്പമായ സമയത്തെ ദൈവത്തിന്നു പ്രീതികരമാംവണ്ണം ഉള്ള സന്മാൎഗ്ഗങ്ങളെ പ്രവൃത്തിക്കുന്നവരും ആയിരുന്നാൽ ഒരു നാവുകൊണ്ടും പറഞ്ഞറിയിപ്പാൻ പാടില്ലാത്ത ഒരു നിത്യ പരമാനന്ദ രാജ്യത്തിൽ അവകാശികളാകാം എന്നു മനസ്സിൽ ഓൎത്തുംകൊണ്ടു നമ്മുടെ ശത്രുവിനെ അവന്റെ സകല മോഹങ്ങളോടും കൂടി ക്രൂശിൽ തറെയ്ക്കുകയും ചെയ്യേണം. കനാനിൽ പോകുന്നവരാണെന്നു പറഞ്ഞ മനുഷ്യരെ ബോധിപ്പിപ്പാൻ വേണ്ടി മാത്രം എത്രയോ പേർ വെറും ആചാരക്രിസ്ത്യാനികളായിട്ടു മാത്രം കാണപ്പെടുന്നു എന്നാ ഹൃദയങ്ങളെ പരിശോധിക്കുന്നവനായ ദൈവം മാത്രം അറിയുന്നു എന്നാൽ സത്യക്രിസ്ത്യാനികൾ കാഴ്ചകൊണ്ടല്ലാ വിശ്വാസം കൊണ്ടത്രെ നടക്കുന്നതു എന്നു നല്ലപോലെ ഓൎത്തുകൊൾക. വെറും ആചാരക്രിസ്ത്യാനിയായിട്ടു മാത്രം ജീവിക്കുന്ന സഹോദരാ നീ നിത്യാഗ്നിക്കു ഇരയായിരിക്കും എന്നു നല്ലപോലെ ഓൎത്തുകൊണ്ടു വേഗത്തിൽ അടിമയായിട്ടു ഇരിക്കുന്ന നിന്റെ ആത്മാവിനെ സ്വാതന്ത്ര്യപ്പെടുത്തുക. ഇസ്രായേൽമക്കൾ വനത്തിൽവച്ചു അവരെക്കാൾ മഹാ വലിയ സൈന്യത്തോടും രാജ്യത്തോടും യുദ്ധം ചെയ്യുതായിട്ടും അവർ വിശ്വാസവും ധൈൎയ്യവും ദൈവത്തിന്റെ കല്പനകളെ ആചരിക്കുന്നവരും ആയിരിക്കുമ്പോൾ ഒട്ടും പ്രയാസം കൂടാതെ ശത്രുക്കളെ ജയിച്ചതായിട്ടും നാം അറിയുന്നു. ആകയാൽ ഇപ്പോൾ രക്ഷയുടെ ഈ കാലത്തു നമ്മുടെ ശത്രുക്കളെ ജയിക്കാൻ പാടില്ലെന്നുവച്ചു നിരാശപ്പെടുന്ന സഞ്ചാരി നീ ധൈൎയ്യത്തോടുകൂടി ഉണൎന്നു നിന്റെ ശത്രുവിനെ തോല്പിക്ക. നിന്റെ ശത്രുവിനു നിന്റെ ജഡമാകുന്ന മണ്ണിൽ മാത്രമെ അധികാരം ഉള്ളു. നശിച്ചുപോകാത്ത ആത്മാവിന്മേൽ യാതൊരു അധികാരവും ഇല്ലാത്ത ഈ ശത്രുവിനെ തൃണം പോലും ഭയപ്പെടാതെ ആത്മാവിനെയും ശരീരത്തെയും എന്നെന്നേക്കും തീയിൽ ഇട്ടു കഷ്ടപ്പെടുത്തുന്നതിനു ശക്തിയുള്ളവനെ ഭയപ്പെടുക. അവന്റെ സകല കല്പനകളെയും പ്രമാണിച്ചു നിന്നിൽ മുറ്റുകെ പാൎത്തിരിക്കുന്ന പാപത്തെ എല്ലാം ഏറ്റുപറഞ്ഞു ഉപേക്ഷിച്ചുംവച്ചു കൎത്താവിൽ ശരണം പ്രാപിക്ക. അപ്പോൾ നിനക്കു സ്വൎഗ്ഗത്തിൽ നിത്യ ഭാഗ്യം അനുഭവിക്കുന്നതിനു ഇടയാകുകയും ചെയ്യും. ആയതിനു ദൈവം തന്റെ പരിശുദ്ധ റൂഹാമൂലം നമുക്കു സഹായിക്കുമാറാകട്ടെ ആമീൻ.

W. P. O.

## മിസ്റ്റർ കെ. പി. മാത്യുവിന്റെ എഴുത്തുകൾ

ഇടവകപ്പത്രികയുടെ രണ്ടുമൂന്നു ലക്കങ്ങളിൽ മിസ്റ്റർ കെ. പി. മാത്യു എഴുതിയവയെന്നു പറഞ്ഞു ഞാൻ പ്രസിദ്ധപ്പെടുത്തിയിരുന്ന എഴുത്തുകൾ യഥാൎത്ഥത്തിൽ മിസ്റ്റർ മാത്യു എഴുതിയവയല്ലെന്നും ആരെയൊ ആക്ഷേപിക്കണമെന്നുള്ള ദുഷ്ടവിചാരത്തോടു കൂടി മിസ്റ്റർ മാത്യു മരിച്ച തരത്തിനു ഞാൻ കള്ളമായി എഴുതിയുണ്ടാക്കിയവയാണെന്നും മറ്റും ഒന്നുരണ്ടു പേർ പറഞ്ഞുനടക്കുകയും ഇപ്രകാരം വലിയ തിരുമേനിയെ ബോധിപ്പിക്കയും തിരുമനസ്സുകൊണ്ടു ഇതു പരമാൎത്ഥമായിരിക്കുമൊ എന്നു ശങ്കിച്ചു വ്യസനിക്കയും ചെയ്യുതായി എത്രയും സൂക്ഷ്മമായി അറിവു കിട്ടിയിരിക്കുന്നു. അപവാദവും അസൂയയും ദുഷ്ടതയും തങ്ങളുടെ മനോപോഷകങ്ങളായി ഭക്ഷണങ്ങളായി കരുതിയിരിക്കുന്ന ചിലർ അനാവശ്യം പറഞ്ഞു നടക്കുന്നതിനെ ഞാൻ അശേഷം വകവെയ്ക്കുന്നില്ല. എന്നാൽ ശുദ്ധാത്മാവും വയോവൃദ്ധനുമായ വലിയ തിരുമേനിയെ തെറ്റിദ്ധരിപ്പിക്കാൻ ഒരാൾ ശ്രമിച്ചതുകൊണ്ടു ഈ കാൎയ്യത്തിൽ മൌനമായിരിക്കാൻ നിവൃത്തിയില്ല.

അതുകൊണ്ടു സംശയമുള്ള സകലരേയും സമ്മതിപ്പിക്കുന്നതിനു താഴെ പറയുന്ന വിധം ചെയ്വാൻ ഞാൻ സന്നദ്ധനായിരിക്കുന്നു. ഞാൻ പ്രസിദ്ധപ്പെടുത്തീട്ടുള്ള എല്ലാ എഴുത്തുകളുടെയും അസ്സൽ എന്റെ കൈവശമുണ്ടു. മിസ്റ്റർ മാത്യുവിന്റെ കൈപ്പട കണ്ടു പരിചയമുള്ള വ. ദി. ശ്രീ. ഗീവറുഗീസു റമ്പാൻ, വ. ദി. ശ്രീ. പൌലൂസ്സ റമ്പാൻ, മെസ്സേൎസ്സ ഇ. എം. ഫിലിപ്പ്, ഇ. ജെ. ജോൺ, കെ. സി. മാമ്മൻ, ചാലിശ കോര, ടി. എം. ജേക്കബ്, ഏ. ജി. ഏബ്രഹാം, എം. വി. പൌലൊ. ഇ. വി. ഏബ്രഹാം, ഇവരിൽ എല്ലാവരുമൊ അല്ലെങ്കിൽ സംശയക്കാർ തെരിഞ്ഞെടുക്കുന്ന ഇവരിൽ ആരെങ്കിലുമൊ എന്റെ കൈവശമുള്ള എഴുത്തുകൾ പരിശോധിക്കുന്നതിനായി അയച്ചുകൊടുക്കുന്നതിനു ഞാൻ തയ്യാറുണ്ടു. അങ്ങനെ ചെയ്യുന്നതിനുമുമ്പു ഞാനും സംശയക്കാരിൽ ആരെങ്കിലും അമ്പതീതു ഉറുപ്പിക ഇടവകപ്പത്രിക പത്രാധിപരുടെ പക്കൽ കെട്ടിവെയ്ക്കയും എഴുത്തുകൾ വാസ്തവത്തിൽ ഉള്ളവയാണെന്നു മേൽപറഞ്ഞ കമ്മിറ്റിക്കാർ തീൎച്ചയാക്കുന്ന പക്ഷം എന്റെ ഉറുപ്പിക തിരിയെ തരികയും സംശയക്കാരന്റെ സംഖ്യ ആലുവാ സിമ്മനാരിക്കു കൊടുക്കുകയും, എഴുത്തുകൾ കള്ളവാണെന്നു വിധിക്കുന്ന പക്ഷം സംശയക്കാരന്റെ സംഖ്യ അയാൾക്കു തിരികെ കൊടുക്കുകയും എന്റെ സംഖ്യ ആലുവാ സിമ്മനാരിക്കു കൊടുക്കുകയും ചെയ്യേണ്ടതാണു. എന്നെപ്പോലെ തന്നെ സംശയക്കാരും പേരു മറച്ചുനിറുത്തുന്നതിനു എനിക്കു വിരോധമില്ല. അതുകൊണ്ടു ആ വകയിൽ വല്ല മടിയും ഉണ്ടെങ്കിൽ അതും കൂ

ടാതെകഴിക്കാമെന്നതാണ. കള്ളത്തരങ്ങൾ എഴുതുവാൻ ഇനിക്കു ഇതുവരെ ധൈൎയ്യം വന്നിട്ടില്ല. തങ്ങളേക്കാൾ അന്തസ്സും പാണ്ഡിത്യവും മററാൎക്കുമില്ലെന്നു നടിച്ചുനടക്കുന്ന സകലരേയും ഞാൻ ഇക്കാൎയ്യത്തിനു ക്ഷണിച്ചിരിക്കുന്നു. ഇതുകണ്ടിട്ടും ഈ തരക്കാർ മൌനമായിരിക്കുന്ന പക്ഷം ഇവരുടെ യഥാൎത്ഥ സ്വഭാവം എന്തെന്നും ഇവർ സ്വജനദ്രോഹികളാണെന്നും മലങ്കര സുറിയാനി മഹാജനങ്ങൾക്കു മനസ്സിലാകുമെന്നു വിശ്വസിക്കുന്നു. എ. ബി. സി.

---

## കാൎത്തികപ്പള്ളി യാ. സുവിശേഷസംഘത്തിൽ വായിച്ച ഒരു പ്രസംഗം.

### സക്കായിയുടെ മാനസാന്തരം

സക്കായി ഒരു വലിയ ധനവാനും ഒരു ചുങ്കക്കാരനുമായിരുന്നു. ധനവാന്മാൎക്കു പ്രത്യേകമുണ്ടായിരിക്കുന്ന ദ്രവ്യാഗ്രഹത്തിലും ഒട്ടും തന്നെ ഇവൻ കുറഞ്ഞവനല്ലായിരുന്നു. അന്യന്മാരുടെ മുതലപഹരിക്കുന്നതിനു ഒട്ടുംതന്നെ ക്ലേശമില്ലാത്തവനുമായിരുന്നു. ഇപ്രകാരമുള്ള മനുഷ്യരെ യഹൂദന്മാർ വളരെ നികൃഷ്ടന്മാരായും വിചാരിച്ചു വന്നിരുന്നു. ശരീരസംബന്ധമായിട്ടു ഒരു ഹ്രസ്വകായനും ആയിരുന്നു.

ഇപ്രകാരം താൻ ജീവിച്ചുംകൊണ്ടിരുന്ന കാലത്തു നമ്മുടെ കൎത്താവായ യേശുക്രിസ്തു യെരിഹോയിൽ കൂടി കടന്നുപോയി. ഇതിനെ സക്കായി അറിഞ്ഞിട്ടു തന്നെ അവനെ കാണുന്നതിനായിട്ടു വഴിയിലേക്കു കടന്നുപോയി. വളരെ ശ്രമിച്ചാറെയും ആളിന്റെ തിരക്കും ഹേതുവായിട്ടും ദേഹവളൎച്ചയിൽ ഒരു മുണ്ടനായിരുന്നതുകൊണ്ടും താൻ ആഗ്രഹിച്ചുവന്ന കാൎയ്യം സാധിച്ചില്ല.

യേശുവിനെ കാണണമെന്നുള്ള ആഗ്രഹം തന്നെ നിൎബ്ബന്ധിക്കയാൽ മുമ്പുകൂട്ടി ഓടിച്ചെന്നു ഒരു കാട്ടത്തിവൃക്ഷത്തിൽ കയറിയിരുന്നു. എന്നാറെയും തന്റെപരിഷ്യന്മാരു, താനുമായിനിന്നിരുന്നതിനാൽ താൻ ആഗ്രഹിച്ചിരുന്ന ആൾ ഇന്നാരാണെന്നു തിരിച്ചറിവാൻ സാധിച്ചില്ലാ. ഹൃദയങ്ങളെയും അന്തരിന്ദ്ര്യങ്ങളേയും ശോധന ചെയ്യുന്നവനായ യേശു നടന്നു സക്കായി ഇരുന്നിരുന്ന വൃക്ഷത്തിന്റെ ചുവട്ടിൽ ചെന്നു "സക്കായിയെ ബദ്ധപ്പെട്ടിറങ്ങിവരിക" എന്നു പറഞ്ഞു. അവനിറങ്ങി കൎത്താവിനെ കൈക്കൊൾകയും ചെയ്തു.

അവനുള്ളതിൽ പകുതി ദരിദ്രന്മാൎക്കു കൊടുക്കുന്നു. അന്യരിൽ നിന്നപഹരിച്ചിട്ടുള്ളതിൽ നാലിരട്ടി തിരികെ കൊടുക്കുന്നു. കാണാതെപോയതിനെ അന്വേഷിപ്പാനും രക്ഷിപ്പാനും വന്നിട്ടുള്ള നമ്മുടെ രക്ഷിതാവു ഈ വീട്ടിനു രക്ഷയുണ്ടായി എന്നു പറഞ്ഞു.

സത്യ മാനസാന്തരം അവനിൽ നടക്കുന്നു. അവൻ ചെയ്തിട്ടുള്ള പാപങ്ങൾക്കു മാപ്പു കൊടുക്കുന്നു. ഒരു പാപിയും നശിച്ചുപോകണമെന്നല്ല എല്ലാവരും തിരിഞ്ഞു ജീവിക്കണമെന്നാഗ്രഹിക്കുന്ന രക്ഷിതാവു, പാപിയുടെ മാനസാന്തരത്തിനായിട്ടു നോക്കിപ്പാർക്കുന്ന ദൈവം. അന്വേഷിപ്പിൻ കണ്ടെത്തും എന്നു പറഞ്ഞിട്ടുള്ളവനു, ചുങ്കക്കാരനായ സക്കായിയുടെ ആഗ്രഹപ്രകാരം കണ്ടെത്തുകയും അവന്റെ വീട്ടിൽ പാർക്കയും ചെയ്തു.

“ഹാ” സക്കായിയുടെ മുൻപിലത്തെ അവസ്ഥപോലെ ആത്മാവിൽ ചെറുപ്പമുള്ളവരായി എത്ര ആളുകൾ നമ്മുടെ കൂട്ടത്തിലുണ്ടു. അവരുടെ അവസ്ഥ എത്രയും പരിതാപകരമാകുന്നു എന്നു നമ്മുടെ ദൈവം പറയുന്നു. അവന്റെ രണ്ടാമത്തെ അവസ്ഥയിലേക്കു കടന്നതിനു അവനിൽ എന്തെല്ലാം നടന്നു.

൧. തന്നെക്കുറിച്ചു കേൾക്കുന്നു.
൨. അവന്റെ സ്ഥലം വിട്ടെന്നു, കാണുന്നു.
൩. അവനിൽ (ദൈവത്തിൽ) വിശ്വസിക്കുന്നു.

ഇങ്ങനെ ഓരോ പടി കയറിക്കൊണ്ടു ഇരിക്കുന്നു. ക്രിസ്തു തന്റെ ശിഷ്യന്മാരോടു ഈ സുവിശേഷത്തെ ലോകമെങ്ങും പോയി അറിയിപ്പിൻ വിശ്വസിച്ചു സ്നാനപ്പെടുന്നവൻ രക്ഷിക്കപ്പെടും എന്നരുളിച്ചെയ്തു. ഇപ്രകാരം ലോകത്തിന്റെ നാനാഭാഗങ്ങളിലും സുവിശേഷം അറിയപ്പെട്ടിരിക്കുന്നു.

അതു കേൾക്കപ്പെടാത്തതായ യാതൊരു ചെവിയുമില്ല. ക്രിസ്തുവിന്റെ വരവിങ്കൽ യാതൊരുത്തനും ഒഴികഴിവുപറഞ്ഞു നില്പാൻ കഴിയുകയില്ല. അവൻ തന്റെ നീതിയുടെ സിംഹാസനത്തിന്മേൽ ഇരുന്നുകൊണ്ടു ലോകത്തിൽ നീതിയോടും ന്യായത്തോടും വ്യവഹരിക്കുന്നതായുള്ള സമയത്തു യാതൊരുത്തനും മറഞ്ഞുനില്പാൻ കഴിയുകയില്ല. വേദപുസ്തകത്തിൽ ഉല്പത്തിപുസ്തകം ൧-ാം അ. ൧-ാം വാക്യം മുതൽ വെളിപാടിൽ അവസാനവാക്യം വരെയും “ക്രിസ്തു” എന്നുള്ള ഒരു ചുമപ്പുനൂൽ ഓടിപ്പോകുന്നതായിട്ടു നമുക്കു കാണാം. വേദപുസ്തകപ്രചാരം അക്കുറിച്ചുനോക്കുന്നു എങ്കിൽ മനുഷ്യരെകണ്ടാൽ ഭക്ഷിച്ചുകളയുന്നതായുള്ള ആളുകളുടെ ഇടയിൽകൂടി കയറിയിരിക്കുന്നു. ഈ ചുമപ്പുനൂൽ ഓസ്ത്രേലിയാ, ഓഷ്യാന്യാ മുതലായ ദ്വീപുകളിൽ ഒക്കെയും ഓടിയിരിക്കുന്നു. ഇപ്രകാരം നോക്കുന്നു എങ്കിൽ തന്റെ വചനം കേൾക്കപ്പെടാത്ത ചെവി ഏതുണ്ടു.

൨-ാമതായിട്ടു സക്കായി തന്റെ സ്ഥലം വിടുന്നു. അവന്റെ ജോലിയെ എല്ലാം ഉപേക്ഷിച്ചു തന്റെ വീട്ടിൽ നിന്നും ഇറങ്ങുന്നു. എപ്പോഴും തന്നോടു കൂടി ഉല്ലസിച്ചുകൊണ്ടിരുന്ന തന്റെ സ്നേഹിതന്മാരുടെ വേഴ്ചയെ വിടുന്നു. അവൻ തന്നെത്താൻ വഴിയിലേക്കി

റഞ്ഞി ബന്ധപ്പെട്ടോടുന്നു. കൎത്താവിനെ കാണണമെന്നുള്ള ആഗ്രഹമല്ലാതെ വെറെ യാതൊന്നുമല്ല ഇതിന്റെ കാരണം.

ദൈവത്തെ കാണണമെന്നു എല്ലാവൎക്കും ആഗ്രഹമുണ്ടായെക്കാം. ഒരുത്തനും ഒരുനാളും ദൈവത്തെ കണ്ടിട്ടില്ല എന്നു സങ്കീൎത്തനക്കാരൻ പറയുന്നു. പിന്നെ എങ്ങിനെ ദൈവത്തെ കാണാം. ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ അവർ ദൈവത്തെ കാണും. ശു മത്തായി. ൫. ൮.

ഈ വാക്യത്തിൽനിന്നു പഠിക്കാവുന്നതു ഹൃദയശുദ്ധിയില്ലാത്ത ഒരുത്തനും ദൈവത്തെ കാണ്മാൻ കഴികയില്ല എന്നാകുന്നു. അതുകൊണ്ടു ഹൃദയശുദ്ധി ആവശ്യം, അതിനാൽ സത്യക്രിസ്ത്യാനിത്വമാകുന്ന ശുദ്ധതയിലെക്കു കടക്ക. വായനക്കാരാ! നമ്മുടെ കൎത്താവായ യേശുക്രിസ്തുവിനെ നിനക്കു കാണണമെങ്കിൽ സക്കായി ചെയ്തതുപോലെ നിന്റെ വീടിനെയും നീ വിട്ടേണ്ടിയിരിക്കുന്നു. അതായതു ലോകം, ജഡം, പിശാചു, ഇവരെ ഉപേക്ഷിക്കേണ്ടിയിരിക്കുന്നു. യേശുതന്നെ പറയുന്നതു ഒരുത്തൻ എന്റെ ശിഷ്യനാകുവാൻ ആഗ്രഹിക്കുന്നു എങ്കിൽ തന്റെ അപ്പനേയും, അമ്മയേയും, ഭാൎയ്യയേയും, മക്കളേയും, സഹോദരന്മാരേയും, സഹോദരിമാരേയും, അത്രയും അല്ല തന്റെ സ്വന്ത ജീവനേയും കൂടി പകെക്കെണം. ശു. ലൂ. ൧൪. ൨൬.

ഒരുത്തനും രണ്ടു യജമാനന്മാരെ സ്നേഹിപ്പാൻ കഴികയില്ല എന്തുകൊണ്ടെന്നാൽ അവൻ ഒരുത്തനെ പകച്ചു മറ്റവനെ നിന്ദിക്കും ശു. മത്തായി. ൬. ൨൪.

അതുകൊണ്ടു വായനക്കാരാ നിനക്കു നമ്മുടെ കൎത്താവായ യേശു ക്രിസ്തുവിനെ കാണണമെങ്കിൽ, അവൻ നിന്റെ ഹൃദയത്തിൽ വസിക്കണമെങ്കിൽ, നിനക്കു അവനോടു കൂടി അത്താഴം ഭക്ഷിക്കണമെങ്കിൽ, നീ സ്നേഹിച്ചിരിക്കുന്ന പാപങ്ങളെ വിടണം. നിന്റെ മാതാവെന്നും പിതാവെന്നും വിചാരിച്ചിരിക്കുന്നവരുടെ സഖ്യതയെ വിടണം. നീ നില്ക്കുന്നതു ഇതാ പാതാളത്തിന്റെ അടിവാരത്തിലാകുന്നു. നിനക്കും മരണത്തിന്നുമായിട്ടു ഒരടി മാത്രമെ വ്യത്യാസമുള്ളു. നിന്റെ പുറകെ വരുന്ന വൈരിയെ നീ കാണുക. നീ അവനോടുകൂടി മറുത്തു നില്ക്ക. ദൈവവചനമാകുന്ന വാളിനെ നീ എടുക്ക, വിശ്വാസമാകുന്ന പരിചയെ നീ ധരിക്കുക, സത്യത്തെകൊണ്ടു നീ അര കെട്ടുക, സൎവ്വായുധവൎഗ്ഗങ്ങളെ അശേഷവും നീ ധരിക്കുക. എന്തെന്നാൽ സാത്താൻ ഒരു പടയാളി എന്നപോലെ നിന്റെ അടുക്കലേക്കു ഇതാ വരുന്നു. അവൻ തിരഞ്ഞെടുക്കപ്പെട്ടവരെ കൂടിയും വഞ്ചിക്കുന്നതിന്നു തുനിയും എന്നല്ലയോ എഴുതപ്പെട്ടിരിക്കുന്നതു. വിശ്വാസത്തിൽ പരാക്രമശാലിയായിരുന്ന നമ്മുടെ ദൈവത്തിനെക്കൂടിയും പരീക്ഷിച്ചു. പിന്നെ നിന്നെ അവൻ ഉപേക്ഷിച്ചുകളയുമൊ. അതിനാൽ സഹോദരാ മനസ്സാന്തരപ്പെടാത്ത

എന്റെ സ്നേഹിതനെ നിന്റെ വീടിനെ നീ ഉപേക്ഷിക്ക. പുത്രാ നിന്റെ ഹൃദയത്തെ എനിക്കു തരിക എന്നു പറഞ്ഞുകൊണ്ടു നിന്റെ അടുക്കലേക്കു ഓടിവരുന്ന നിന്റെ പിതാവിന്റെ അടുക്കലേക്കു ഓടിച്ചെല്ലുക. വെട്ടുക, യുദ്ധം ചെയ്ക, എതൃത്തുനില്ക്കുക, എന്നാൽ സാത്താനോടു എതൃത്തുനില്ക്കുക എന്നാൽ അവൻ നിന്നിൽനിന്നു ഓടിപ്പോകുമെന്നു എഴുതിയിരിക്കുന്നു. ദൈവത്തിങ്കലേക്കു അടുക്കുക. അവനിലേക്കു സകലത്തും ഏല്പിക്കുക. അവൻ നിന്റെ സേനാനായകനായിട്ടു നില്ക്കട്ടെ. എന്തെന്നാൽ ദൈവം നിന്നോടുകൂടി ഉള്ളപ്പോൾ നിനക്കു വിരോധമായിട്ടാര്" എന്നു വചനം വിളിച്ചു പറയുന്നു.

൩. പിന്നെ ഇതാ നമ്മുടെ കർത്താവായ യേശുക്രിസ്തുവിൽ അവൻ വിശ്വസിക്കുന്നു. ഇതാണു മികവതില്ല; ഇല്ലാത്തതായുള്ള ഒന്നു ക്രിസ്തു നമ്മുടെ രക്ഷിതാവാണെന്നും സ്വർഗ്ഗസേനകളുടെ സ്തുതിയോടു സ്വർഗ്ഗത്തിൽ തന്റെ പിതാവിന്റെ മടിയിൽ ഇരുന്നതായ നമ്മുടെ രക്ഷിതാവു, തിരിച്ചറിഞ്ഞു ദൈവത്തെ സ്നേഹിക്കുന്നവൻ ഉണ്ടോ എന്നു ലോകത്തിലേക്കു നോക്കിയാറെ ഒരുത്തരുമില്ലെന്നറിഞ്ഞിട്ടു, നീചവേഷമായ ഒരു മനുഷ്യന്റെ വേഷത്തെ എടുത്തു സിംഹാസനത്തിൽനിന്നു പാദപീഠത്തിലേക്കിറങ്ങി വളരെ കഷ്ടതകൾ സഹിച്ചു കുരിശുമരത്തോളം നമ്മെ സ്നേഹിച്ചു ഉണ്ടായതും, ഉണ്ടാകുന്നതും, ഉണ്ടാകുവാനിരിക്കുന്നതുമായ മനുഷ്യരുടെ പാപത്തെ ചവിട്ടിക്കൊന്ന ദൈവത്തിലുള്ള വിശ്വാസമാകുന്നു വേണ്ടതു. ഇതു കാണാതെ വിശ്വസിക്കുന്നതു എങ്ങിനെയാണു എന്നു ചോദിക്കമായിരിക്കും. രക്ഷകൻതന്നെ വിശ്വാസത്തെക്കുറിച്ചു പറയുന്നതു "ആശിക്കപ്പെടുന്നവയുടെ വസ്തുതയും കാണപ്പെടാത്ത കാര്യങ്ങളുടെ മനോനിശ്ചയവും" എന്നാണ്. തന്റെ ശിഷ്യനായ തോമസ്സുതന്നെയും തന്നെ ചില കാര്യങ്ങളിൽ അവിശ്വസിച്ചു, അപ്പോൾ അവൻ തന്നത്താൻ പ്രത്യക്ഷനാക്കി കാണിച്ചുകൊടുത്തു, തന്നെ കാണാതെ ഇരുന്ന അതായതു ജഡകണ്ണുകൾകൊണ്ടു കാണാതെ ആത്മകണ്ണുകൊണ്ടു മാത്രം കണ്ടു വിശ്വാസികളായ അബ്രഹാം ഇസഹാക്കു മുതലായ എത്ര ആളുകളുണ്ടു അവർ തന്നെ കണ്ടിട്ടില്ലാ. തന്നെക്കുറിച്ചു വന്നു എന്നോ, അതിശയങ്ങൾ പ്രവൃത്തിച്ചു എന്നോ, ദീർഘദർശനപ്രകാരം തന്നെ യഹൂദന്മാരുടെ കൈകൾകൊണ്ടു അടി കൊണ്ടു എന്നോ, കുരിശിൽ കയറി മരിച്ചു എന്നോ യാതൊരുത്തരും യാതൊരു പ്രസംഗവും പ്രസംഗിച്ചു കേട്ടിട്ടില്ലായിരുന്നു. പിന്നെയോ ദീർഘദർശന വചനങ്ങളിൽ മാത്രം അവർ വിശ്വസിച്ചു, അവർ രക്ഷിക്കപ്പെടുകയും ചെയ്തു.

വിശ്വാസംമൂലം നമ്മുടെ മൂപ്പന്മാർക്കു (പഴവന്മാർക്കു) ലഭിച്ച ചില കാര്യങ്ങളെ വിചാരിക്കാം.

൧) അതിനാലല്ലൊ മൂപ്പന്മാൎക്ക [ദൈവ] സാക്ഷിലഭിച്ചതു.

൨) വിശ്വാസത്താൽ ഹാബേൽ കായേനേക്കാളും അധിക ശ്രേഷ്ഠമായുള്ള ബലി ദൈവത്തിന്ന കഴിച്ചു.

൩) വിശ്വാസത്താൽ ഹനോക്ക മരണത്തെ കാണാതെ മാറ്റിക്കൊള്ളപ്പെട്ടു.

൪) വിശ്വാസത്താൽ നോഹ അന്ന കാണപ്പെടാത്ത കാൎയ്യങ്ങളെക്കുറിച്ചു തനിക്ക ദൈവനിയോഗമുണ്ടായിട്ടു ഭയപ്പെട്ടു പെട്ടകം പണിചെയ്തു. താനും കുഡുംബവും രക്ഷപെട്ടു.

൫) വിശ്വാസത്താൽ അബ്രഹാം ദൈവം വാഗ്ദത്തം ചെയ്യപ്പെട്ട ദേശത്തിൽ ഒരു പരദേശി എന്നപോലെ പാൎത്തു.

൬) വിശ്വാസത്താൽ അബ്രഹാം, താൻ പരീക്ഷിക്കപ്പെട്ടപ്പോൾ ഇസഹാക്കിനെ ബലികഴിച്ചു.

൭) വിശ്വാസത്താൽ യോസേഫ താൻ മരിക്കുമ്പോൾ ഇസ്രായേൽ പുത്രന്മാരുടെ പുറപ്പാടിനെക്കുറിച്ചു ഓൎമ്മപ്പെടുത്തി തന്റെ അസ്ഥികളെക്കുറിച്ചു കല്പന കൊടുക്കയും ചെയ്തു.

൮) വിശ്വാസത്താൽ മോശയുടെ മാതാപിതാക്കന്മാർ മോശ ജനിച്ചപ്പോൾ മൂന്നമാസത്തേക്ക ഒളിപ്പിക്കപ്പെട്ടു.

വിശ്വാസത്താൽ അനേകർ രാജ്യങ്ങളെ ജയിച്ചു, നീതിയെ നടത്തി വാഗ്ദത്തങ്ങളെ പ്രാപിച്ചു സിംഹങ്ങളുടെ വായ്കളെ അടച്ചു, ഇപ്രകാരം പറയുന്ന എങ്കിൽ അനേകം ഉണ്ടു.

എന്റെ സഹോദരാ! നീ ദൈവത്തിൽ വിശ്വസിക്കുന്നൊ, നീ അവന്റെ വചനത്തെ എത്രതവണ വായിച്ചിട്ടുണ്ടു. അവനെക്കുറിച്ചു എത്ര തവണ അന്ന്യവരിൽനിന്ന (പരിശുദ്ധാത്മാവിന്റെ സഹായമുള്ളവരുടെ) പ്രസംഗം കേട്ടിട്ടുണ്ടു. ദൈവവചനംതന്നെ പറയുന്നതു "നിനക്കൊരു കടുകുമണിയോളം വിശ്വാസമുണ്ടെങ്കിൽ ഈ പൎവ്വതത്തോടു മാറി സമുദ്രത്തിലേക്ക പോക" എന്ന പറഞ്ഞാൽ അതു പോകുന്നു.

സക്കായി ഇരാ വിശ്വസിച്ചു അവനും അവന്റെ കുഡുംബവും രക്ഷപെട്ടു. എത്ര ആളുകളുടെ ആത്മാവിന്ന നീ ഉത്തരം പറയേണ്ടിയിരിക്കുന്നു. ദൈവം നിന്നെ വിളിക്കുന്നു. അവൻ ഉദാസീനമായി നീട്ടികൊണ്ടിരിക്കുന്ന നിനക്കു വാങ്ങിപ്പാൻമനസ്സുണ്ടൊ വിശ്വസിക്കുന്നൊ. ഈ രക്ഷയെ ഉദാസീനമായി വിചാരിക്കുന്നവൻ എങ്ങനെ ഒഴിഞ്ഞുനില്പാൻ കഴിയും. ഒരു പാട്ടുകാരൻപറയുന്നതു "ഈ രക്ഷയുടെ മഹത്വത്തെക്കുറിച്ചു ആൎക്ക നാവുകൊണ്ടു പറവാന കഴിയും ഈ രക്ഷ ത്യജിക്കുന്നവൻ എത്ര വലിയൊരു പാപിയാകുന്നു" എന്ന ദൈവം നമ്മുടെ രക്ഷയെ നാം ഏതു പ്രകാരമിരുന്നു ഉപ്പാട്ടാണ ഉരുത്തിയ്യു എങ്ങിനെ അതു പ്രയോജനമായി തീൎന്ന എന്നും ഒരു ചെറിയ ഉദാഹരണമായിട്ടു ഒരു വൃക്ഷമുണ്ടു.

ബൊൽസാ എന്നുള്ള ഒരു വൃക്ഷമുണ്ടു അതിനെ വെട്ടുന്നവർ ഏതുതരം മുറിവുകളുള്ളവരായിരുന്നാലും അതിനെ വെട്ടുന്നതായുള്ള സമയത്തു കറയെ നാലുവശത്തോട്ടും ചിന്തുന്നതിനാൽ അവർ അറിയാതെതന്നെ അവരുടെ മുറിവുകൾക്കു സുഖം കിട്ടുന്നു. മാനസാന്തരപ്പെടാത്ത പാപി ആകാശത്തിന്നും ഭൂമിക്കും മദ്ധ്യെ കിടക്കുന്ന ബൊത്സായെ നീ കാണുക. നിന്റെ പാപങ്ങൾക്കു വേണ്ടിയല്ലയൊ ഈ വൃക്ഷം വെട്ടുകൊള്ളപ്പെടുന്നതു. തന്റെ മാറിൽ നിന്നൊഴുകുന്നതായ ഉറവയെ നീ കാണുക. ജീവന്റെ ഉറവ, വറ്റിപ്പോകാത്തതു, കുറഞ്ഞുപോകാത്തതു, ദാനമായിട്ടു കൊടുക്കപ്പെടുന്നതു, നിനക്കു വന്നു കുടിപ്പാൻ മനസ്സുണ്ടൊ. ഈ വെള്ളത്തിൽ നിന്നു കുടിച്ചാൽ ഒരിക്കലും ദാഹിക്കയില്ല. നിത്യജീവങ്കലേക്കു പൊങ്ങി ഒഴുകുന്ന വെള്ളം ഇതാകുന്നു. ശമറിയാക്കാരി സ്ത്രീ ഈ വെള്ളത്തിൽനിന്നു കുടിക്കുന്നു അവൾ തന്നെയല്ലാ അവൾ മുഖാന്തിരം അനേകം ആത്മാക്കൾ രക്ഷപെടുന്നു. സക്കായി ഇതാ ഈ വെള്ളത്തിൽനിന്നു കുടിക്കുന്നു അവനും അവന്റെ കുഡുംബവും രക്ഷപെടുന്നു. ദൈവം സക്കായിയെ തന്നെയല്ലാ വിളിച്ചതും വിളിക്കുന്നതും നിന്നെയും വിളിക്കുന്നു. അതു പടിവാതിലുകളുടെ അരികത്തും, പട്ടണത്തിലെ പ്രവേശനത്തിലും, അകത്തു കടക്കുന്ന വാതിലുകളിലും അട്ടഹസിക്കുന്നു. (സുഭാ. വ്യ. ൩. മനുഷ്യരെ ഞാൻ നിങ്ങളോടും വിളിക്കുന്നു. എന്റെ ശബ്ദവും നിങ്ങളോടുകൂടെ ആകുന്നു. (സുഭാ. വ്യ. ൮.) യഹോവാ സൂര്യന്റെ ഉദയംമുതൽ അതിന്റെ അസ്തമനം വരെയും ഭൂമിയെ വിളിക്കുന്നു എന്നു സങ്കീർത്തനക്കാരൻ പറയുന്നു. യാക്കോബായക്കാരാ, മാനസ്സാന്തരപ്പെടാത്ത പാപീ നിനക്കു ദൈവത്തിന്റെ പുറകെ പോകുവാൻ മനസ്സുണ്ടോ? എന്റെ വിളി കേട്ടു എന്റെ പിന്നാലെ വരുന്നവൻ ഭാഗ്യവാൻ എന്നു ദൈവം പറയുന്നു. നീ ഇറങ്ങുമോ നിന്റെ പാപത്തെ നീ ഉപേക്ഷിക്കുമോ കരുണയുള്ള പിതാവിനോടു നിനക്കത്താഴം കഴിക്കണമൊ അനുഗ്രഹമുണ്ടെങ്കിൽ ഇറങ്ങുക ഓടുക, വിശ്വസിക്ക. അല്ലാതെ ഒരു പ്രകാരത്തിലും നിനക്കു രക്ഷപെടുവാൻ കഴികയില്ല.

വിരുന്നുകാരൻ തന്റെ പുത്രന്റെ വിരുന്നിനായി ജാതിഭേദം കൂടാതെയും കക്ഷിഭേദം കൂടാതെയും വിളിച്ചു. ഇസ്രായേൽ ഭവനത്തിൽ നിന്നു കാണാതെപോയതിനെ അന്വെഷിപ്പാനും രക്ഷിപ്പാനും വന്നിട്ടു നമ്മുടെ രക്ഷിതാവു സകലരെയും വിളിക്കുന്നു. ആത്മാവിൽ ദരിദ്രത വേണം, തന്നെത്താൻ വെറുക്കണം, തന്നിൽ വിശ്വസിച്ചു തന്നെ കൈക്കൊണ്ടവരായി തീന്നവക്കൊക്കയും തന്റെ മക്കളായി തീരുവാൻ അധികാരം കൊടുത്തു. അതിനാൽ പുത്രത്വത്തിലേക്കു വരിക, ദൈവത്തിങ്കലേക്കു അടുത്തുചെല്ലുക. ദൈവത്തിൽ വിശ്വസിക്കുക. താൻ ഇരിക്കുന്നതായുള്ള അവസ്ഥവിട്ടു ഇറങ്ങിവര

ക എന്നുള്ളതു സങ്കടമായിരിക്കും അതിനെക്കുറിച്ചു ക്രിസ്തു പറയുന്നതു കേൾപ്പിൻ. "ഒരുത്തൻ മുമ്പനായി തീരുവാൻ ആഗ്രഹിക്കുന്നു എങ്കിൽ എല്ലാവരുടെയും ദാസനായി തീരട്ടെ". "തന്നെത്താൻ താഴ്ത്തുന്നവനെല്ലാം ഉയർത്തപ്പെടും". കർത്താവു സ്വർഗ്ഗത്തിൽനിന്നു ഭൂമിയിലേക്കു ഇറങ്ങി, ഇറങ്ങിവരാത്ത ഒരുത്തനും കയറിപ്പോകുവാൻ കഴികയില്ല. അതുകൊണ്ടു കയറിയിരിക്കുന്ന പാപത്തിൽനിന്നു ക്രിസ്തുവിങ്കലേക്കിറങ്ങുക, കർത്താവിനായി ജീവിക്കുക. സക്കായിയുടെ സത്യമാനസാന്തരത്തിന്റെ ശേഷം അതായതു അവൻ ദൈവത്തെ കാണണമെന്നാഗ്രഹിച്ചു പുറപ്പെട്ടു. കണ്ടു, താൻ ചെയ്തിട്ടുള്ള പാപത്തിനു സത്യ അനുതാപത്തിന്റെ ശേഷം മാപ്പു കിട്ടി ദൈവത്തോടുകൂടി ഒന്നിച്ചു ഭക്ഷിച്ചതിൽ പിന്നീടു എത്ര മഹാസന്തോഷകരമായിട്ടുള്ള ഒരവസ്ഥയായിരുന്നു. രുചിച്ചറിഞ്ഞിട്ടുള്ള നാവിനല്ലാതെ ഇതിനെക്കുറിച്ചു അറിവാൻ പാടില്ല. അവന്റെ ഹൃദയത്തിനു എന്തു സന്തോഷം, അവൻ തന്നെത്താൻ നൃത്തം ചെയ്യുന്നു. അവന്റെ കുഡുംബം മുഴുവനും ആർത്തു അട്ടഹസിക്കുന്നു. "ഹാ" അവന്റെ ഹൃദയത്തിൽ എന്തു വെളിച്ചം. നീതിയുടെ സൂര്യൻ അവന്റെ ഹൃദയത്തിൽ ഉദിക്കുന്നു. അവൻ ഒരുത്തരേയും ഭയപ്പെടുന്നില്ല എന്തെന്നാൽ യഹൂദാ ഗോത്രത്തിലെ സിംഹക്കുട്ടി അവനോടുകൂടിയിരിക്കുന്നു. അതിനാൽ "പാപിയെ" സത്യ അനുതാപം ഉണ്ടായിട്ടില്ലാത്തവനെ നിനക്കും സന്തോഷിക്കേണ്ടയൊ, ഈ അവസ്ഥയിൽ നിനക്കു കടക്കേണ്ടയൊ?. എത്ര മഹാ സന്തോഷമുള്ള ഒരവസ്ഥ. മരണമെന്നുള്ള വാൾ തന്റെ മൂർച്ചയെ കൂട്ടികൊണ്ടു നിന്നെ വെട്ടുവാനായിട്ടു ഇതാ അടുത്തു വരുന്നു. അലറിപ്പിടിക്കുന്ന സിംഹം എന്നപോലെ വരുന്ന സാത്താനെ നീ കാണുക.

മാനസാന്തരപ്പെടുവാൻ കാലം ചുരുങ്ങിയിരിക്കുന്നതുകൊണ്ടു നിന്റെ ഭവനത്തെ നീ ഉപേക്ഷിക്ക. നിനക്കതിനോടുള്ള ഇച്ഛ മരി എന്നു വെക്കുക. ദൈവത്തിൽ വിശ്വസിക്ക, അവന്റെ മകനായിട്ടു ഒരുത്തമജീവിതം ജീവിക്കുവാൻ തക്കവണ്ണം ദൈവം തന്റെ പരിശുദ്ധാത്മാവു മുഖാന്തിരം സഹായിക്കുമാറാകട്ടെ.

സി. ജി. വി.

---

## ഭവനങ്ങളിൽ പ്രാർത്ഥിക്കുന്ന രീതി.

ചില ഭവനങ്ങളിൽ രണ്ടു നേരമെങ്കിലും കാലത്തും വൈകുന്നേരവും മാതാപിതാക്കന്മാർ തങ്ങളുടെ മക്കളെല്ലാവരെയും വിളിച്ചുകൂട്ടി ഒരുമിച്ചുതന്നെ പ്രാർത്ഥിക്കുന്നതായി ഇപ്പോഴും കാണുന്നുണ്ടു. എന്നാൽ ഈ പതിവു ചില ദേശങ്ങളിൽ പ്രത്യേകം ഭൂരാ

ദേശങ്ങൾ വ്യാപിച്ചിരിക്കുന്ന ഇടങ്ങളിൽ തീരെ ക്ഷയിച്ചു മാഞ്ഞു പോകുന്നതായും അറിയുന്നു. അതിന്റെ കാരണം മാതാപിതാക്കന്മാരുടെ ഉദാസീന ശീലമാകുന്നു. ഇതിനാൽ അവർ കാലത്തും വൈകുന്നേരവും ഉള്ള പ്രാൎത്ഥനകളിൽ താല്പൎയ്യം കാണിക്കാതെ അവരുടെ ജോലികളിലേക്കു മാത്രം മനസ്സുള്ളവരായിരുന്നുകൊള്ളുന്നു.

ചില കൂട്ടർ പ്രാൎത്ഥന കുട്ടികൾക്കുള്ള ചുമതലയാകുന്നുയെന്നു തോന്നിപ്പോകുവാൻതക്കവണ്ണം, നിങ്ങൾ ചെന്നു വിളക്കു കത്തിച്ചു നമസ്കാരം ചൊല്ലുവിൻ എന്നു ചില സമയം മക്കളോടു ശട്ടം കെട്ടി വിടുന്നവരും ഉണ്ടു.

വേറൊരു കൂട്ടക്കാരുടെ സ്ഥിതി ഇതിലും കഷ്ടമാണു. അവൎക്കു ബോധിച്ചെങ്കിൽ അവരും മക്കൾക്കു ബോധിച്ചെങ്കിൽ അവരും പ്രാൎത്ഥിക്കും ഒരു നിൎബ്ബന്ധവുമില്ല. അതും ഒരു ഭവനത്തിൽ നാലു മക്കൾ ഉണ്ടായിരുന്നാൽ നാലു സ്ഥലത്തുവച്ചു നാലു തവണയായായിരിക്കും. ഇതുകൂടി ഇല്ലാത്ത വെറും മൃഗപ്രായന്മാരും ഉണ്ടെന്നുവന്നാൽ പിന്നെ ആ കുഡുംബത്തിനു എങ്ങിനെ ദൈവകൃപ ഉണ്ടാകും. ആ ഭവനം പുറജാതികളുടേതിനെക്കാൾ നാശകരമായിരിക്കും.

ഇനിയും മുൻ പറഞ്ഞപ്രകാരം രണ്ടുനേരവും ശരിയായി പ്രാൎത്ഥിക്കുന്നവരുണ്ടെങ്കിലും അതു ദൈവത്തിനു പ്രസാദമായിരിക്കത്തക്കവണ്ണവും ചെയ്കയുമില്ല. അവർ മൊഴികൾ വൃഥാ ചൊല്ലി എത്തിക്കും. പ്രാൎത്ഥിക്കുന്നതു എന്തെന്നുതന്നെ അവർ യാതൊന്നും അറിയുന്നില്ല. ചുണ്ടുകൊണ്ടു നമസ്കരിക്കും വിചാരം എങ്ങിനെയും വെളിക്കിറങ്ങി പോയി വയലിലൊ, കൃഷിസ്ഥലത്തൊ, കച്ചവടകാൎയ്യത്തിലൊ, കച്ചേരിയിലൊ, വിദ്യാഭ്യാസവിഷയത്തിലൊ, ചുറ്റിക്കറങ്ങി നടക്കും. പ്രാൎത്ഥനക്കാരൻ വെറും ശവശരീരം പോലെ നിന്നയിടത്തു നില്ക്കുകയും ചൊല്ലുകയും ചെയ്യും. ദൈവം തന്റെ കരുണയെ അവനൽ ചൊരിയാത്തവണ്ണം തന്റെ ചെവിയെ ഇപ്രകാരം പ്രാൎത്ഥിക്കുന്നവനിൽ നിന്നു തിരിച്ചുകളകയും ചെയ്യും. മക്കളും ഇങ്ങിനെ കണ്ടുപഠിക്കും. മാതാപിതാക്കന്മാരെ നിങ്ങൾ മക്കളെ ശരിയായി പഠിപ്പിക്കേണമെങ്കിൽ നിങ്ങളുടെ മെത്തയുടെയും കട്ടിലിന്റേയും മേൽ നിന്നു താഴെ ഇറങ്ങിനിന്നു ശരിയായി കുരിശുവരച്ചു കുമ്പിട്ടുകൊണ്ടു പ്രാൎത്ഥിക്കയും അപ്രകാരം തന്നെ മക്കളേയും ശീലിപ്പിക്കയും ചെയ്യിൻ. നിങ്ങൾ മെത്തപ്പുറത്തു ഇരുന്നുകൊണ്ടു പ്രാൎത്ഥിക്കുമ്പോൾ മക്കളും പ്രാപ്തിയാകുമ്പോൾ കസേരയിൽ ഇരുന്നുകൊണ്ടു പ്രാൎത്ഥിക്കയില്ലയൊ. നിങ്ങളുടെ ചീത്ത ദൃഷ്ടാന്തം മൂലം നിങ്ങളുടെ മക്കളെ നിങ്ങൾ വല്ലാതെ വളൎത്തുന്നു. നിങ്ങളുടെയും നിങ്ങളുടെ മക്കളുടെയും ഭക്തികേടുനിമിത്തം ആചാൎയ്യനായ ഏലിയോടു ചെയ്തപ്രകാരം ദൈവം നിങ്ങളോടും ചെയ്കയില്ലായെന്നു വിചാരിക്കുന്നുവൊ:

അതിനാൽ മാതാപിതാക്കന്മാരെ നിങ്ങൾ നല്ല ദൃഷ്ടാന്തമായി തീൎന്നു ദൈവം നിങ്ങൾക്കു തന്നിരിക്കുന്ന മക്കളെ ദൈവഭക്തിയിൽ വളൎത്തുവിൻ. അതു നിങ്ങൾക്കും പ്രയോജനമത്രെ. അവസാനകാലത്തു മാതാപിതാക്കന്മാരെ ദുഃഖിപ്പിക്കയും പരിപാലിക്കയും ചെയ്യുന്നതും മക്കൾതന്നെ ആകുന്നുവല്ലൊ. അതുകൊണ്ടു രാവിലെയും വൈകുന്നേരവും എങ്കിലും (ഉച്ചക്കും, ഉറങ്ങുവാൻ പോകുമ്പോഴും, പാതിരാത്രിയിലും നിവൃത്തിയുണ്ടെങ്കിൽ വളരെ നല്ലതു.) മക്കളെ എല്ലാവരെയും ഒരു സ്ഥലത്തു വിളിച്ചു നിൎത്തി കൂടിനിന്നുകൊണ്ടു ശരിയായി കുമ്പിട്ടും കുരിശുവരച്ചും കാണിച്ചു അവരെക്കൊണ്ടു നമസ്കരിപ്പിക്കയും നിങ്ങളുടെ സകല ദൃഷ്ടാന്തത്താലും അവരെ ഉറപ്പുവരുത്തുകയും ചെയ്യിൻ.

ഈ കാൎയ്യം പറയുന്നതു പത്രിക നിറകെട്ടുവാനല്ലെന്നു എല്ലാ വായനക്കാരും അറിഞ്ഞുകൊള്ളണം.

പ്രാൎത്ഥന ചൊല്ലി തീൎന്നതിന്റെ ശേഷം ഓരോരുത്തരും ദൈവത്തോടു രഹസ്യമായി അപേക്ഷിക്കേണ്ട മുറകൾ ഏവയെല്ലാം എന്നു താഴെ കാണിക്കുന്നു.

### രഹസ്യപ്രാൎത്ഥനയുടെ സംഗതികൾ.

൧. ദൈവം നമുക്കു നൽകീട്ടുള്ള സകലത്തിനും വേണ്ടി നന്ദിയുള്ള ഹൃദയത്തോടുകൂടെ തന്നെ സ്തോത്രം ചെയ്ക.

൨. മേലാൽ നമുക്കു എന്തെല്ലാം ആവശ്യമുണ്ടോ. അവയെ (മക്കൾ പിതാവിനോടു ചോദിച്ചു വാങ്ങുന്ന പ്രകാരം) പിതാവിന്റെ മുമ്പാകെ മക്കൾ എന്ന സ്ഥാനത്തിൽ ചോദിക്കുക.

൩. നമ്മെയും, അപ്രകാരംതന്നെ നമ്മുടെ കുഡുംബത്തെയും, ഉപദേഷ്ടാക്കന്മാർ, സ്നേഹിതന്മാർ മുതലായി നമുക്കു വേണ്ടപ്പെട്ടവരായ എല്ലാവരുടെയും സംരക്ഷണയ്ക്കായി അപേക്ഷിക്കുക.

൪. സഭയ്ക്കുവേണ്ടി അതായതു കൎത്താവിന്റെ നാമത്തിൽ മാമോദീസാ മുഴുകീട്ടുള്ള എല്ലാവൎക്കുംവേണ്ടിയും, അതിനെ ഭരിക്കുന്ന സകല പട്ടക്കാൎക്കുവേണ്ടിയും; അവരുടെ ആത്മീക കാവലിനും, പരീക്ഷകളുടെ ജയത്തിനും, രോഗങ്ങളുടെ സ്വസ്ഥതയ്ക്കും, ക്ഷാമത്തിന്റെ പുലൎച്ചയ്ക്കും മറ്റുമായി അപേക്ഷിക്കണം.

൫. സകല പുറജാതികൾക്കും വേണ്ടി; നമ്മെപ്പോലെ, അവരും സത്യമാൎഗ്ഗത്തിലേക്കു വന്നുചേരുവാൻ സംഗതി വരുത്തുവാനായിട്ടു അപേക്ഷിക്കണം.

൬. വിശ്വാസികൾ അതായതു സത്യ ക്രിസ്ത്യാനികളായി സകലമരിച്ചുപോയവൎക്കും വേണ്ടി, പരലോകത്തിലുള്ള അവരുടെ ആത്മാക്കളുടെ മോചനത്തിനായി അപേക്ഷിക്കണം.

൭. ദൈവമാതാവും സകല പരിശുദ്ധന്മാരും, നമ്മെക്കാൾ അധികമായി ദൈവത്തോടു അടുത്തിരിക്കുന്നവരാകയാൽ ഞങ്ങൾക്കു